# മലങ്കരസഭ

THE MALANKARA SABHA FEBRUARY 2023
MALAYALAM MONTHLY, Vol-67, Issue-2 _ ₹25

‘

നമ്മുടെ അസ്ഥികൾ
നമ്മുടെ പിതാക്കന്മാരുടെ
അസ്ഥികളോടുകൂടി
ചേർന്നശേഷവും നമ്മുടെ
എളിയ സഭയുടെ യോജി
പ്പിനായി സകല വാദങ്ങളും
വഴക്കുകളും മറന്നു
പ്രവർത്തിക്കാനുള്ള
സൽബുദ്ധി നിങ്ങളിൽ
നിലനിൽക്കണമെന്നുള്ള
നമ്മുടെ ബലഹീനമായ
പ്രാർത്ഥന എപ്പോഴും
ദൈവസന്നിധിയിൽ
അർപ്പിക്കപ്പെടുന്നതാണെന്നു
നിങ്ങൾ വിശ്വസിച്ചു
കൊള്ളണം.

– പ. വട്ടശ്ശേരിൽ തിരുമേനി
(അന്ത്യസന്ദേശത്തിൽ നിന്നും)





# Muthoot Finance

# നിങ്ങളുടെ വിശ്വസ്ത പങ്കാളി
## ഗോൾഡ് ലോൺ
## വീട്ടിലെത്തിച്ച് നൽകുന്നു





## സുരക്ഷിതം. സുഭദ്രം. സൗകര്യപ്രദം.



**നിങ്ങളുടെ ഗോൾഡ് ലോൺ സുരക്ഷിതമായ കരങ്ങളിൽ**

ഞങ്ങൾക്ക് കരാർ ജീവനക്കാരില്ല. പുറമേയുള്ളവരെ ജോലി ഏൽപ്പിക്കുകയുമില്ല. പ്രത്യേക പരിശീലനം ലഭിച്ച ഞങ്ങളുടെ സ്വന്തം ജീവനക്കാരാണ് നിങ്ങളുടെ വീട്ടിലെത്തി ലോൺ@ഹോം സേവനം ലഭ്യമാക്കുന്നത്.



**നിങ്ങളുടെ സ്വർണം സുരക്ഷിതമായിരിക്കും**

നിങ്ങളുടെ സ്വർണം അതിനൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് 7 മടങ്ങ് അധിക സുരക്ഷയുള്ള ലോക്കറിലാണ് സൂക്ഷിക്കുന്നത്. ഇത് മുത്തൂറ്റ് ഫിനാൻസിന് മാത്രം നൽകാനാവുന്ന ഉറപ്പ്.



**കയ്യെത്തും ദൂരെയുണ്ട് നിങ്ങളുടെ സ്വർണം**

ലോൺ കാലയളവിൽ സ്വർണം ഭാഗികമായി തിരിച്ചെടുക്കാനും മാറ്റിവയ്ക്കാനുമുള്ള സൗകര്യം.

Loan@Home സേവനത്തിനായി സ്കാൻ ചെയ്യൂ



1800 202 1212

Muthoot Finance India's No.1 Most Trusted Financial Services Brand





Muthoot Finance
Loan@Home
loanathome.com

നിബന്ധനകളും വ്യവസ്ഥകളും ബാധകം

Muthoot Family - 800 years of Business Legacy

## മഹാപുരോഹിത സന്ദേശം

പരിശുദ്ധമായ വലിയ നോമ്പിലേക്ക് സഭയൊന്നാകെ പ്രവേശിക്കുകയാണ്. തിന്മയോടുള്ള പോരാട്ടത്തിലെ പ്രധാന ആയുധമാണ് നോമ്പ്. പൂർണ്ണ ഗൗരവത്തോടും സമർപ്പണത്തോടും നാം നോമ്പിനെ സമീപിക്കണം. നോമ്പ് വിചാരങ്ങളെ ശാന്തമാക്കി ആലോചനയെ പൂർണ്ണമാക്കുന്നതാണ്. നോമ്പ് ഹൃദയത്തെ ജാഗ്രതപ്പെടുത്തി മനസാക്ഷിയെ പരമാർത്ഥതയുള്ളതാക്കുന്നു. നോമ്പ് മടിയെ നശിപ്പിച്ച് അലസതയെ ദൂരത്താക്കുന്നു. നോമ്പ് വിനയത്തെ പുഷ്ടിപ്പെടുത്തി നിഗളത്തെ തള്ളുന്നു. ഇതെല്ലാം നമ്മുടെ നോമ്പുകാല പ്രാർത്ഥനാ വരികളാണ്.

സുദീർഘമായൊരു അടിമത്തത്തിന്റെ കാലത്ത് നിന്നും വിമോചിതരായ ഇസ്രായേൽ ജനം ചെങ്കടൽ കടന്ന് വാഗ്ദത്ത ഭൂമിയിലേക്കുള്ള മരുഭൂപ്രയാണം ആരംഭിക്കുമ്പോൾ അവരുടെ ആദ്യപരിഭവം വെള്ളത്തെ ചൊല്ലിയുള്ളതാണ്. മോശ ഒരു മരക്കൊമ്പ് അതിൽ പൊട്ടിച്ചിടുന്നു. വെള്ളം മധുരതരമായിത്തീർന്നു. മരക്കൊമ്പ് കുരിശിന്റെ പ്രതീകമാണ് എന്ന് വിശുദ്ധ പിതാക്കന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. പ. മാമോദീസായിലൂടെ രക്ഷാകരജീവിതം ആരംഭിക്കുന്നവർക്ക് പ്രാരംഭത്തിലുണ്ടാവുന്ന പരിഭവങ്ങളും ലൗകികപ്രതിപത്തികളും ദൈവജനമായ യിസ്രായേലിന്റേത് പോലെ തന്നെയാണ്. പൈശാചിക അടിമത്വത്തിന്റെ സുഖാനുഭവങ്ങളുടെ പ്രലോഭനങ്ങൾക്കിടയിൽ കുരിശിന്റെ രഹസ്യം ഹൃദയത്തിൽ ഉറപ്പിക്കുന്നവർക്ക് എല്ലാ പ്രതിസന്ധികളും ഈ ലോക പ്രായാണത്തിൽ മധുരതരമായി പരിണമിക്കും എന്ന് അവർ പഠിപ്പിക്കുന്നു. നോമ്പ് കുരിശിലേക്കുള്ള ഒരുക്ക പാതയാണ്. കുരിശ് ശാശ്വതമഹത്വത്തിലേക്കുള്ള വാതിലുമാണ്. വിശ്വാസ ജീവിതത്തിന്റെ മാർഗ്ഗവും ലക്ഷ്യവും ഇതുതന്നെയുമാണ്.

2023-ലെ കാതോലിക്കാ ദിനം വലിയ നോമ്പിലെ 36-ാം ഞായറാഴ്ചയായ മാർച്ച് മാസം 26-ാം തീയതി ഏറ്റവും ഭംഗിയായും ക്രമീകൃതമായും ആചരിക്കണം. വിശ്വാസികളുടെ വ്യക്തി ജീവിതത്തെ രൂപാന്തരപ്പെടുത്തുവാനും, കുടുംബജീവിതങ്ങളെ നവീകരിക്കുവാനും, സമൂഹജീവിതത്തെ ക്രമീകരിക്കുവാനും, സഭാജീവിതത്തെ വിശുദ്ധീകരിക്കുവാനുമുള്ള അവസരമായി കാതോലിക്കാ ദിനാചരണം മാറണം എന്നതാണ് നാം ആഗ്രഹിക്കുന്നത്.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 ഫെബ്രുവരി. ലക്കം 2. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

*ഇതാ, കടലിൽ നിന്ന് ഒരു മനുഷ്യന്റെ കൈപോലെ ഒരു ചെറിയ മേഘം പൊങ്ങുന്നു. (1 രാജാ. 18:44)*

കൊടും വരൾച്ചയിലും ഒരു മേഘക്കീറുപോലെ വലിയ നോമ്പ് നമ്മോടടുത്തിരിക്കുന്നു. ഗിലെയാദിലെ തിശ്ബിയിൽ നിന്ന് ഒരു മേഘം കണക്കെയാണ് ഏലിയാവും ശമര്യയിലേക്ക് കയറി വന്നത്. പെയ്യുന്ന മഴയ്ക്കു മുമ്പെയുള്ള മിന്നലും ഇടിനാദവുമാണ് ആഹാബും ഇസബെലും ആ അവധൂതനിൽ നിന്ന് കേട്ടത്. 'ഞാൻ സേവിച്ചു നിൽക്കുന്ന ഇസ്രയേലിന്റെ ദൈവമായ യഹോവയാണെ, ഞാൻ പറഞ്ഞല്ലാതെ ഈയാണ്ടുകളിൽ മഞ്ഞും മഴയും ഉണ്ടാവുകയില്ല.' ഈ മേഘനാദം ശമര്യയുടെ നീരനീഹാരങ്ങളെ നിശ്ചലമാക്കി. അശുദ്ധിയുടെ വിഗ്രഹത്തെ വെച്ചു പൂജിക്കുന്നവരുടെ ചോരകൊണ്ടുതന്നെ ശമര്യയെ കഴുകിയ പ്രവാചകൻ ഒരു പുതുമഴയെ വരവേൽക്കാൻ ഒരുങ്ങുകയാണ്. ജനം കവിണ്ണുവീണു പ്രാർത്ഥിച്ചു. പ്രവാചകനും കർമ്മേൽ പർവ്വതത്തിന്റെ മുകളിൽ കയറി നി ലത്തു കുനിഞ്ഞു മുഖം മുഴങ്കാലുകളുടെ നടുവിൽ വെച്ചു ദൈവ സംസർഗ്ഗത്തിലാഴ്ന്നു. കടലിൽ നിന്നും കയറി വരുന്ന മഴമേഘങ്ങളെ നോക്കാൻ നിയുക്തനായ ബാല്യക്കാരൻ ഏഴാം തവണ ആ കാഴ്ച കണ്ടു. ഒരു മനുഷ്യന്റെ കൈ പോലെ മഴമേഘം കയറി വരുന്നു !

നോമ്പ് നമ്മുടെ ജീവിതമാകുന്ന ശമര്യയിൽ പെയ്യാനുള്ള മഴയാണ് കൊണ്ടുവരുന്നത്. പക്ഷെ പെയ്യുന്നതിനുമുമ്പ് ദൈവാനുഭവത്തിനും മീതെ പ്രതിഷ്ഠിച്ചിരിക്കുന്ന വിഗ്രഹാസക്തികളെ ഉന്മൂലനം ചെയ്യേണ്ടതുണ്ട്. ഓരോരുത്തരുടെയും വിഗ്രഹം ഓരോന്നാണ്. അതവർക്കേ അറിയൂ. നോമ്പ് മുഖം മുഴങ്കാലുകളുടെ നടുവിൽ വെച്ചിരിക്കാനും, ലോകത്തിന്റെ ചില വെച്ചു നീട്ടലുകളോട് 'മതി' എന്ന് ഉറച്ചു പറയുവാനുമുള്ള സമയമാണ്. ഒരു സ്വയം നിരീക്ഷണത്തിന്റെ സമയം കൂടിയാണ് നോമ്പുകാലം. നാം തന്നെ ചോദ്യപേപ്പർ തയ്യാറാക്കുകയും നാം തന്നെ പരീക്ഷ എഴുതേണ്ടി വരികയും ചെയ്യുന്ന സ്വയാവലോകനം. നോമ്പ് നമ്മെ സ്വസ്ഥരാക്കുന്നു. എന്നിലെ എന്നെ കാണുകയാണ് ഞാൻ. അകവും പുറവും തിങ്ങിവിളങ്ങും മഹിമാവിലാഴുകയാണ് നാം.

ജീവിതം ഒരു പകർച്ച വ്യാധിയെന്ന് നാസ്തികർ പറയുമ്പോൾ 'ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവരാകും' എന്ന് യേശു തമ്പുരാൻ അരുളി. (യോഹ. 8:12) ജീവിതം തൊണ്ടയിൽ കുടുങ്ങിയ ഭക്ഷണം പോലെ വിമ്മിഷ്ടപ്പെടുത്തുന്നതെന്ന് അരാജക വാദികൾ വാദിക്കുമ്പോൾ 'ഞാൻ ജീവന്റെ അപ്പമാകുന്നു; എന്റെ അടുക്കൽ വരുന്നവന് വിശക്കുകയില്ല; എന്നിൽ വിശ്വസിക്കുന്നവന് ഒരു നാളും ദാഹിക്കുകയുമില്ല (യോഹ. 6:35) എന്ന് അവിടുന്ന് കല്പിച്ചു. ജീവിതത്തിന്റെ അനിശ്ചിതത്തിനുമുമ്പിൽ ഭയപ്പെട്ടു നില്ക്കുന്നവരോട് 'ജീവൻ സമൃദ്ധിയായി നല്കുക' എന്ന മനുഷ്യാവതാരോദ്ദേശ്യത്തെ വ്യക്തമാക്കി.

ഇവിടെയാണ് ഒരു ക്രിസ്ത്യാനിയുടെ സഭാ ജീവിതം അർത്ഥവത്താകുന്നത്, പുതുതലമുറ കണ്ടെത്തിത്തുടങ്ങിയ വീഗൻ ഡയറ്റിന്റെയും മിനിമലിസത്തിന്റെയും വേരുകളും നോമ്പിലാണ്. അവർക്കു മനസ്സിലാകുന്ന ഭാഷയിൽ നാം കാര്യങ്ങൾ പറഞ്ഞു തുടങ്ങേണ്ടിയിരിക്കുന്നു.

**– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി**

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം–04
ഫോൺ: 0481-2573234



ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല :
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477

# ST.DIONYSIUS ORTHODOX CHURCH



Post Box 20597, Al Ain, Abu Dhabi, United Arab Emirates.

പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ നാമത്തിൽ
സ്ഥാപിതമായ മലങ്കരയിലെ പ്രഥമ ദേവാലയം

# ഇടവക പെരുന്നാൾ

## 2023 മാർച്ച് 4, 5 തീയതികളിൽ

മുഖ്യകാർമ്മികത്വം:
നി.വ.ദി.ശ്രീ. സഖറിയാസ് മാർ
സേവേറിയോസ് മെത്രാപ്പോലീത്താ

**നീതിമാന്റെ ഓർമ്മ
വാഴ്‌വിനായി തീരട്ടെ**

**Website:** www.alainsdoc.com **Email:** moscalain@gmail.com
**Phone:** +971 50 5436520 (Vicar) | +971 37 80 9498 (Office)




CONTENTS





**8** **നോമ്പ് ഉപവാസം പ്രാർത്ഥന**
ഡോ. യൂഹാനോൻ മാർ തേവോദോറോസ്

**10** **കാലത്തിന് മങ്ങലേൽപ്പിക്കുവാൻ...**
- റോണി വർഗീസ് ഏബ്രഹാം

**11** **വിശ്വനായകാ**
- ഗീത എസ്. നായർ കാഞ്ഞങ്ങാട്

**24** **നിർമ്മല നോമ്പേ സമാധാനത്താലെ വരിക..**
- ഫാ. തോമസ് രാജു കരുവാറ്റ

**26** **ദൈവസൃഷ്ടിയുടെ വിശ്വസ്തകാര്യവിചാരകർ...**
- ഡോ. ജോർജ്ജ് വി. തോമസ്

**29** **പ്രകാശം പരത്തുന്ന ചരിത്ര സ്പന്ദനങ്ങൾ**
- ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

**32** **പത്രോസ് മാർ ഒസ്താത്തിയോസ് ക്രിസ്തുവിന്റെ മിഷണറി**
- ഫാ. സോമു കെ. ശാമുവേൽ

**33** **ഹസ്താംഗുലി മുദ്രയിൽ ആരാധനാ മന്ത്രണം**
- ഫാ. ലൂക്ക് ബാബു

**40** **അജപാലന ശുശ്രൂഷ വഴിത്തിരിവിൽ**
- ഡോ. യേശുദാസ് അത്യാൽ

**45** **മാർ ഒസ്താത്തിയോസ്: ജീവിതംകൊണ്ട് വിസ്മയിപ്പിച്ച...**
- അനീഷ് ബാബു ഹരിപ്പാട്

പംക്തികൾ
വേദധ്യാനം
പഴയനിയമ പഠനം
പുതിയ നിയമ പഠനം
മനഃപൂർവ്വം
നിരീക്ഷണം
കാഴ്ചകൾ










ഫാ. ഡോ. ജേക്കബ് കുര്യൻ

# കുങ്കിയാനയാകാൻ പോകുന്ന ധോണി

സമീപകാലത്ത് വാർത്തയിൽ നിറഞ്ഞുനിന്ന ഒരു കാട്ടുകൊമ്പൻ നാട്ടിൽ നടത്തിയ പരാക്രമങ്ങളുടെ പരിസമാപ്തിയായി, കൂട്ടിലായി പേരു 'ധോണി'യെന്നുമായി. ഇനിയും അവനെ കുങ്കിയാനകൾ മര്യാദ പഠിപ്പിച്ച്, അവരുടെ ഗണത്തിലേക്ക് മാറ്റുകയും ചെയ്യും. ഇനിയും എത്ര മിടുക്കൻ കുങ്കിയാന ആയിത്തീർന്നാലും വനമേഖലയിലെ കുറുമ്പും നടപ്പും സ്വാതന്ത്ര്യവും ഒന്നു വേറെ തന്നെയായിരുന്നു. വനത്തിന്റെ ആവാസ വ്യവസ്ഥിതിക്കുള്ളിൽ ഒരാന അനുഭവിക്കുന്ന ആനന്ദത്തെക്കാൾ ജനവാസമേഖലയിലെ ശക്തിപ്രകടനം ഇഷ്ടപ്പെട്ടു പോയത് 'ധോണി'യുടെ അബദ്ധം. ഇനിയും അവന് രണ്ട് പോംവഴിയേ ഉള്ളൂ. ഒന്നുകിൽ, മെരുക്കാനുള്ള സംവിധാനത്തോട് പോരാടി, ദണ്ഡനമേറ്റ്, പട്ടിണികിടന്ന് ചാവുക, അല്ലെങ്കിൽ പയ്യെപ്പയ്യെ ഒരു കുങ്കിയാനയായി മാറുക. ആനയ്ക്ക് മാത്രമല്ല, മനുഷ്യർക്കും ചില സമാനപരിണിതങ്ങൾ സംഭവിക്കാറുണ്ട്.

അല്പസ്വല്പം സ്വാതന്ത്രമായി ചിന്തിക്കുകയും, എഴുതുകയും പറയുകയും ചെയ്യുന്നവർ തങ്ങൾ ആയിരിക്കുന്ന വ്യവസ്ഥിതികൾക്കുള്ളിൽ വേഗം അനഭിമതർ ആയിപ്പോകാം. ഒരു വ്യത്യസ്തമായ വ്യവസ്ഥിതി തനിക്ക് സ്വർഗ്ഗമെന്നു വിചാരിച്ച് അതിലേക്കു അബദ്ധത്തിലാകുന്നവർ പലരുമുണ്ട്. വ്യത്യസ്ത വ്യവസ്ഥിതിയിൽ രണ്ട് പോംവഴികളേ ഉണ്ടാകൂ. പുതിയ വ്യവസ്ഥിതി കൂടുതൽ കർക്കശമെന്ന് തിരിച്ചറിയുമ്പോൾ അതിനോടും മറുതലിച്ച് സ്വയം ഒന്നുമല്ലാതാവുക. അല്ലെങ്കിൽ, പുതിയ വ്യവസ്ഥിതിയുടെ നയതന്ത്രനീക്കത്തിനിടപെട്ട് കുങ്കിയാനയെപ്പോലെ അധികാരമറവിൽ മല്ലൻവേഷം കെട്ടുക. രാഷ്ട്രീയത്തിലും, മതമേഖലയിലും, സാഹിത്യകലാരംഗങ്ങളിലും ഇത് തുടർക്കാഴ്ച തന്നെ.

സർഗ്ഗാത്മകതയും, സ്വതന്ത്രചിന്തയും, അബദ്ധത്തിലേക്ക് ആരെയും വീഴ്ത്താതിരിക്കട്ടെ. ആയിരിക്കുന്ന ആവാസ വ്യവസ്ഥിതിക്കുള്ളിൽ നിന്നുകൊണ്ടു തന്നെ അല്പസ്വല്പം സ്വാതന്ത്ര്യം മനഃപൂർവ്വം അവകാശമാക്കുക. പക്ഷെ ആ സ്വാതന്ത്ര്യം, 'അപരനാത്മസുഖ'ത്തിനായിട്ട് മാത്രം വിനിയോഗിക്കണം. അധികാര കേന്ദ്രങ്ങൾക്കായുള്ള കുങ്കിയാനപ്പണി ഒട്ടും അഭികാമ്യമല്ലെന്നും, സ്വയം അസ്തമിക്കാൻ വേണ്ടി മാത്രം ഉപയോഗിക്കേണ്ടതല്ല സ്വാതന്ത്ര്യമെന്നും, ഓർമ്മിക്കുകയും ചെയ്യാം.

"സ്ഥാനം കിട്ടുവാൻ പ്രവാചകത്വം, കിട്ടിക്കഴിഞ്ഞാൽ കുങ്കിയാന്" എന്നൊരു ചൊല്ലുണ്ടാകാതിരിക്കട്ടെ.

# നോമ്പ് ഉപവാസം പ്രാർത്ഥന

ഡോ. യൂഹാനോൻ മാർ തേവോദോറോസ്

പരിശുദ്ധ സഭയുടെ വലിയ നോമ്പ് (50 നോമ്പ്) അടുത്തുവരികയാണല്ലോ. നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിലേക്കും മരണത്തിൽ നിന്നുള്ള ഉയിർപ്പിലേക്കും നമ്മെ ഒരുക്കത്തോടെ കൊണ്ടുചെന്നെത്തിക്കുന്നതിനുള്ള ആത്മസംശിക്ഷണത്തിന്റെ കാലഘട്ടമാണിത്. നോമ്പിൽ പ്രവേശിക്കുന്ന ആദ്യത്തെ ഞായറാഴ്ച 'പേത്തർത്തോ' ഞായറാഴ്ച എന്നറിയപ്പെടുന്നു. 'പേത്തർത്തോ' എന്ന വാക്കിന് 'വിടപറയൽ' എന്നാണ് അർത്ഥം. സാധാരണ ജീവിതത്തിലെ എല്ലാവിധ ആഘോഷങ്ങളോടുമുള്ള വിടപറയലാണ്. 'നോമ്പ്' എന്നതിനു 'വർജ്ജിക്കുക' എന്നാണർത്ഥം. ലൗകിക സന്തോഷ ഉല്ലാസങ്ങൾ സർവ്വതും വെടിഞ്ഞ് ആഹാര നിയന്ത്രണം പാലിച്ച് പഞ്ചേന്ദ്രിയങ്ങളെ അടക്കി ദൈവീക ചിന്തയിലും ധ്യാനത്തിലും പ്രാർത്ഥനയിലും ആയിരിക്കുന്ന അവസ്ഥയാണിത്. നമ്മുടെ മനസ്സും ചിന്തകളും ലൗകീക കാര്യങ്ങളിൽ പതറിപ്പോകാതെ ദൈവീക കാര്യങ്ങളിൽ ഉറപ്പിച്ചു നിർത്താനുള്ള പരിശീലനമാണ് നോമ്പുകാലങ്ങളിൽ നാം ചെയ്യുന്നത്. വർജ്ജിക്കുന്നത് ആർജ്ജിക്കുവാനാണ്. ലൗകിക സുഖങ്ങൾ വർജ്ജിച്ച് ആത്മീയ സുകൃതങ്ങൾ ആർജ്ജിക്കുവാൻ വേണ്ടിയാണ്. പാപാന്ധകാരവും അജ്ഞാനാന്ധകാരവും മാറ്റി ദൈവിക തേജസ്സും ജ്ഞാനവും നേടുവാനായിട്ടാണ്. ജീവിതത്തിൽ ആർജ്ജിക്കേണ്ടതെന്തെന്ന ബോധ്യമുണ്ടെങ്കിലേ വർജ്ജിക്കാനുള്ള ത്യാഗമുണ്ടാകൂ. മാറിപോകുന്ന ലോകത്തിൽ മാറ്റമില്ലാത്ത ഒന്നേ ഉള്ളൂ. അത് ദൈവമാണ്, ദൈവീക സുകൃതങ്ങളാണ്. അതാർജ്ജിക്കാനുള്ള അദമ്യമായ ആഗ്രഹം നമുക്കുണ്ടാകണം. ഒരു ലെൻസ് വെയിലത്തു പിടിച്ചാൽ സൂര്യരശ്മികൾ അതിൽക്കൂടി കടന്നു വന്നു ഒരു ബിന്ദുവിൽ ഫോക്കസ് ചെയ്യും. ആ ബിന്ദുവിൽ പഞ്ഞിയോ, കടലാസോ വച്ചാൽ അത് കത്തി എരിയും. എന്നതുപോലെ നമ്മുടെ പഞ്ചേന്ദ്രിയങ്ങളാകുന്ന രശ്മികളെ നോമ്പാകുന്ന ലെൻസിലൂടെ കടത്തിവിട്ട് ക്രിസ്തുവാകുന്ന ബിന്ദുവിൽ ഫോക്കസ് ചെയ്താൽ, അഥവാ മനസ്സും ഹൃദയവും കാരുണ്യവാനായ കർത്താവിൽ കേന്ദ്രീകരിക്കുമ്പോൾ നമ്മളിലുള്ള അന്ധകാരം മാറി പ്രകാശിതരാകും, ദൈവതേജസ്സുള്ളവരായി തീരും. വിശുദ്ധഗണങ്ങളോടു ചേരുവാനുള്ള ഭാഗ്യം ലഭിക്കും. താല്ക്കാലികമായ ഈ ലോകജീവിതത്തിൽ നമ്മുടെ ആത്യന്തിക ലക്ഷ്യത്തിലേക്ക് അഥവാ ദൈവീകരണത്തിലേക്ക്, സ്വർഗ്ഗീയ മഹോന്നതത്തിലേക്ക് നമുക്കു വളരുവാനുള്ള മാർഗ്ഗങ്ങളാണ് നോമ്പും ഉപവാസവും പ്രാർത്ഥനയുമാകുന്ന "മുപ്പിരിച്ചരട്". നോമ്പും പ്രാർത്ഥനയും ആത്മീയ ഉന്നതിയിലേക്ക് കരേറാനുള്ള രണ്ടു ചിറകുകളാണ്. ഈ രണ്ടു ചിറകുകളുടെ അനുസ്യൂതമായ പ്ര

വർത്തനത്തിലൂടെ നമുക്ക് പ്രശോഭിതരാകാനും ദൈവിക കാന്തിയുടെ പ്രത്യക്ഷ ഉദാഹരണങ്ങളായി തീരാനും കഴിയും. വിശുദ്ധരായ പിതാക്കന്മാരുടെ ആദ്ധ്യാത്മീക ജീവിതം നമ്മെ ഈ വസ്തുതയിലേക്ക് വിരൽ ചൂണ്ടുന്നു.

തിന്മയുടെ സ്വാധീനതയിൽ നിന്ന് നമുക്കു മോചനം ലഭിക്കണമെങ്കിൽ പ്രാർത്ഥനയും നോമ്പും (ഉപവാസവും) അനിവാര്യതയാണ്. അതില്ലാത്ത ജഡത്തെയും ജഡാഭിലാഷങ്ങളേയും നാം താലോലിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നതാകയാൽ ഈ ലോക ജീവിതത്തിന് അർത്ഥമില്ലാതായിത്തീരും. ആകയാൽ കർത്താവ് പറയുന്നു, പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ  ഈ ജാതി ഒഴിഞ്ഞു പോകയില്ല. സകല മാലിന്യങ്ങളിൽ നിന്നും ഒഴിഞ്ഞിരിക്കാനുള്ള ആത്മസംയമനം പാലിക്കാൻ നമ്മെ ശക്തരാക്കുന്നതാണ് ഉപവാസം. കേവലം ഭക്ഷണം വെടിയുകമാത്രമല്ല, അതിനേക്കാളുപരി നമ്മുടെ മനസ്സും ഹൃദയവും കർത്താവിൽ ആയിരിക്കാനുള്ള സാധ്യതയാണ് ഉപവാസത്തിലൂടെ നേടേണ്ടത്. പഴയനിയമത്തിൽ ഉപവാസത്തെപ്പറ്റി പറയുന്നുണ്ട് (ശമു. 12:16, 1 രാജാ. 20:1-12, യശ്ശ. 58:3-5). യഹൂദരെ സംബന്ധിച്ചിടത്തോളം ഒരു ദിവസത്തെ ഉപവാസം എന്നത് ഒന്നും ഭക്ഷിക്കാതെ പ്രഭാതം മുതൽ സന്ധ്യവരെ കഴിയുന്നതായിരുന്നു. സ്വന്തം പാപത്തെക്കുറിച്ച് അഗാധമായി പശ്ചാത്തപിക്കുകയും പരിഹാരം ചെയ്യുകയും ചെയ്ത് ദൈവതിരുമുമ്പിൽ ഹൃദയങ്ങളെ എളിമപ്പെടുത്തുകയാണ് ചെയ്യുന്നത്. യേശുക്രിസ്തു നാല്പതു രാവും പകലും മരുഭൂമിയിൽ പ്രാർത്ഥനയിലും ഉപവാസത്തിലും കഴിഞ്ഞുകൂടി. അങ്ങനെ കർത്താവ് നമുക്ക് മാതൃക കാണിച്ചുതന്നു (മത്താ. 4:1-11, മർക്കോ. 1:2-3) ആഴ്ചയിൽ രണ്ടു ദിവസം യഹൂദന്മാർ ഉപവസിച്ചിരുന്നു (ലൂക്കോ. 18:12). ക്രൈസ്തവർ ബുധനാഴ്ചയും വെള്ളിയാഴ്ചയും ഉപവസിക്കുന്നു. പ. പൗലോസ് ശ്ലീഹായും ഉപവാസത്തെപ്പറ്റി സൂചിപ്പിക്കുന്നു (2 കൊരി. 6:5, 11:27). ഈസ്റ്ററിനു മുമ്പുള്ള ഉപവാസം ഉടലെടുത്തത് രണ്ടാം നൂറ്റാണ്ടോടു കൂടിയാണ്.

സ്വയം ശുദ്ധീകരണത്തോടൊപ്പം സാമൂഹ്യപ്രതിബദ്ധതയും ഉൾപ്പെടുന്നതാണ് നോമ്പും ഉപവാസവും പ്രാർത്ഥനയും. ദൈവത്തിൽ മനസ്സിനെ ഉറപ്പിച്ച് നോമ്പിനോടൊപ്പം കണ്ണീരോടെ പ്രാർത്ഥിക്കാനും കഴിയണം. കണ്ണീർ കണങ്ങൾ നമ്മുടെ പാപങ്ങളെ കഴുകികളയാൻ പര്യാപ്തമാണ്. ഹൃദയം നുറുങ്ങിയുള്ള കണ്ണീരോടുകൂടിയുള്ള പ്രാർത്ഥനയ്ക്ക് വളരെ ശക്തിയുണ്ട്. അത് നമ്മുടെ അപേക്ഷകൾക്ക് ദൈവകവാടങ്ങൾ തുറക്കപ്പെടുവാൻ ഇടയാകും. വ്യക്തിഗതമായ ആത്മശുദ്ധീകരണവും ആത്മശക്തിയും പ്രാപിക്കുന്നതോടൊപ്പം അനിവാര്യമായിചേർന്നുവരേണ്ട ഒന്നാണ് സാമൂഹ്യ പ്രതിബദ്ധത. ഇതു വളരെ വ്യക്തിപരമായി പറയുന്നത് യെശയ്യാ പ്രവാചകന്റെ പുസ്തകം അമ്പത്തിയെട്ടാം അദ്ധ്യായത്തിലാണ്. അവിടെ നാം വായിക്കുന്നു. "...നിങ്ങൾ വിവാദത്തിനും കലഹത്തിനും ക്രൂരമുഷ്ടി കൊണ്ടു അടിക്കേണ്ടതിനും നോമ്പു നോൽക്കുന്നു. ഇതിനോ നീ നോമ്പെന്നും യഹോവക്കു പ്രസാദമുള്ള ദിവസമെന്നും പറയുന്നത്? അന്യായ ബന്ധനങ്ങളെ അഴിക്കുക, നുകത്തിന്റെ അമികയറുകളെ അഴിക്കുക, പീഡിതരെ സ്വതന്ത്രരായി വിട്ടയക്കുക, എല്ലാ നുകത്തേയും തകർക്കുക. ഇതല്ലയോ എനിക്ക് ഇഷ്ടമുള്ള ഉപവാസം. വിശപ്പുള്ളവനു നിന്റെ അപ്പം നുറുക്കികൊടുക്കുന്നതും, അലഞ്ഞു നടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും. നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്ക് നിന്നെത്തന്നെ മറക്കാതിരിക്കുന്നതും അല്ലയോ? (യെശ. 58:5-7). യശയ്യാ പ്രവാചകന്റെ അതിശക്തമായ ഈ വാക്കുകൾ അർഹിക്കുന്ന പരിഗണനയോടെ നാം കേൾക്കണം അനുസരിക്കണം. സ്വാർത്ഥത കൊടികുത്തി വാഴുന്ന ലോകത്തിൽ അവനവന്റെ നന്മയ്ക്കും ശ്രേയസ്സിനുമായി മാത്രം നോമ്പുനോൽക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നത് നിരർത്ഥകമാണ്. ദൈവഇഷ്ടത്തിനു ചേർന്നതല്ല. "ഈ ചെറിയ ഒരുവനു ചെയ്തതെല്ലാം എനിക്കാകുന്നു ചെയ്തത്" എന്ന കർത്തൃവാക്യം നാം എപ്പോഴും ഓർത്തിരിക്കണം. പട്ടിണിയിലും പ്രയാസത്തിലും കഴിയുന്ന നമ്മുടെ സഹോദരങ്ങളെ അവഗണിച്ച് പോകുന്നത് കർത്താവിനെ അവഗണിക്കുന്നതിനു തുല്യമാണ്. ആകയാൽ നന്മസ്വരൂപനായ ദൈവത്തോടൊപ്പം അനുസ്യൂത പ്രാർത്ഥനയോടുമൊപ്പം അർത്ഥപൂർണ്ണമായ നോമ്പും ഉപവാസവും അനുഷ്ഠിച്ചും സഹോദരവർഗ്ഗത്തോടു നീതിപൂർവ്വമായ പരിഗണന നൽകിയും നോമ്പുകാലം കഴിക്കാനായി പരിശ്രമിക്കാം. അതോടൊപ്പം പരിസ്ഥിതിയുടെ ശുദ്ധീകരണത്തിനും ശക്തീകരണത്തിനും വേണ്ടി പ്രാർത്ഥിക്കണം. സഭയിലെ പരിശുദ്ധ ബാവാ തിരുമേനി അഭിവന്ദ്യ പിതാക്കന്മാർ, ബഹുമാന്യ വൈദീകർ സഭാ ജനത്തെ എല്ലാവരേയും ഈ നോമ്പുകാലം പ്രത്യേകം ഓർത്തു പ്രാർത്ഥിക്കണം. ഈ നോമ്പുകാലം ഏറ്റവും അനുഗ്രഹകരമായി തീരട്ടെ. ○

## പരിശുദ്ധ കാതോലിക്കാ ബാവായുടെ സഹോദരൻ എം.എസ്. സ്കറിയ നിര്യാതനായി



**വാഴൂർ:** പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ സഹോദരൻ റിട്ട. അധ്യാപകൻ പുളിക്കൽകവല മറ്റത്തിൽ എം.എസ്. സ്കറിയ (കുഞ്ഞ് 84) അന്തരിച്ചു. സംസ്കാരം വാഴൂർ സെ. പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഭിന്നശേഷിക്കാരായവരുടെ പുനരധിവാസകേന്ദ്രമായ പിറമാടം പ്രത്യാശ ഭവന്റെ ആരംഭകാലം മുതൽ മാനേജരായിരുന്നു. ഭാര്യ കുന്നംകുളം ചെറുവത്തൂർ പരേതനായ സി.സി. കുഞ്ഞിറ്റി (റിട്ട. അധ്യാപിക). മറ്റ് സഹോദരങ്ങൾ: സൂസൻ ജോസഫ് (കൊച്ചി), എം.എ. അന്ത്രയോസ് (കങ്ങഴ പഞ്ചായത്ത് അംഗം).

# കാലത്തിന് മങ്ങലേൽപ്പിക്കുവാൻ സാധ്യമാകാത്ത വിശുദ്ധൻ

❙ റോണി വർഗീസ് ഏബ്രഹാം
അൽമായ ട്രസ്റ്റി



പരിശുദ്ധ മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭയുടെ ചരിത്രത്താളുകളിൽ നിന്നും ഒരിക്കലും മാറ്റപ്പെടുവാൻ സാധിക്കാത്ത നാമമാണ് പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയുടേത്. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അഹോരാത്രം പ്രയത്നിച്ചു എന്നതുകൊണ്ട് മാത്രമല്ല അദ്ദേഹം ചിരസ്മരണീയനായിരിക്കുന്നത്. ആഴമായ ദൈവസ്നേഹവും പ്രകടനപരതയില്ലാത്ത ഭക്തി ജീവിതവും ദൈവത്തെ അവലംബം ആക്കിയുള്ള ക്രാന്തദർശിത്വവും അപാരമായ വേദശാസ്ത്ര വിജ്ഞാനവും കളങ്കം ഏൽക്കാത്ത ജീവിതവിശുദ്ധിയും അദ്ദേഹത്തെ മലങ്കര മണ്ണിൽ എന്നും ഓർമിക്കുന്ന, സുഗന്ധം പരത്തുന്ന ഒരു മഹാവൃക്ഷമാക്കി തീർത്തു. പരിശുദ്ധ വട്ടശ്ശേരിൽ  തിരുമേനിയുടെ കബറിടത്തിൽ അദ്ദേഹത്തിന്റെ ശിഷ്യൻ കൂടിയായ പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ എഴുതിവെച്ച ചെറിയ കുറിപ്പ് ആ ജീവിതത്തെ കുറിച്ചുള്ള വലിയ സാക്ഷ്യമാണ്. 'The Time will not dim his Glory' കാലയവനികക്കുള്ളിൽ ഓരോരുത്തരായി മറയപ്പെടുമ്പോൾ മനുഷ്യസഹജമായ മറവി ബാധിക്കുക സ്വാഭാവികമാണ്. എന്നാൽ പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് പ്രഭാതനക്ഷത്രം പോലെ എല്ലാ ഹൃദയങ്ങളിലും കാലത്തെ അതിജീവിച്ചു ഒളി പകരുന്നു. മൂന്നു വിധങ്ങളിൽ ആ പുണ്യജീവിതത്തെ നമുക്ക് മനസ്സിലാക്കാം.

## പ്രാർത്ഥനയിൽ കൂടി ലഭിച്ച ആത്മീയ ധൈര്യം

മലങ്കരസഭയുടെ പ്രതിസന്ധിഘട്ടത്തിൽ സഭയെ നയിച്ച എല്ലാ പിതാക്കന്മാരും വിശ്വാസികളുടെ കൂട്ടവും സാധാരണക്കാരും വൈദേശിക ശക്തികളോട് കിടപിടിക്കുവാൻ തക്കവണ്ണമുള്ള വലിയ ആൾ ബലമോ സാമ്പത്തിക സുരക്ഷിതത്വമോ വലിയ വിദ്യാഭ്യാസ മഹിമയോ ഒന്നും അവകാശപ്പെടുവാൻ ഇല്ലാത്തവരുമായിരുന്നു. പക്ഷേ സാധാരണക്കാരായ ഇവർ വഴിയായി അസാധാരണമായ കാര്യങ്ങൾ ദൈവം പ്രവർത്തിച്ചു എന്നതാണ് നമ്മെ അത്ഭുതപ്പെടുത്തേണ്ടത്. 'ഒരു സൈന്യമെന്റെ നേരെ പാളയം ഇറങ്ങിയാലും ഞാൻ ഭയപ്പെടുകയില്ല: എനിക്ക് യുദ്ധം നേരിടേണ്ടി വന്നാലും ഞാൻ നിർഭയമായിരിക്കും' എന്ന സങ്കീർത്തനവാക്യം അക്ഷരംപ്രതി ഇവരുടെ ജീവിതത്തിൽ നിറവേറപ്പെട്ടു. എവിടെനിന്നാണ് ഇവർ ആർജിച്ച ശക്തി? 'എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച യഹോവയിൽ നിന്നു വരുന്നു'  എന്ന് അർത്ഥശങ്കക്കിടവരാതെ പറയുവാൻ തക്കവിധത്തിൽ ദൈവവുമായി അവർ നിലനിർത്തിയ ആഴമായ ബന്ധമാണ് അവരെ അപാരധൈര്യശാലികൾ ആക്കിയത്. ദൈവം കൂടെയുള്ളവന് ഈ ലോകത്തിലെ ഭയപ്പെടുത്തുന്ന യാതൊന്നിനെയും പേടിക്കേണ്ടി വരികയില്ല എന്നതാണ് സത്യം.

പരിശുദ്ധ പരുമല തിരുമേനിയുടെ ജീവിതത്തിൽ നിന്ന് സ്വാംശീകരിച്ച വിശുദ്ധിയും പ്രാർത്ഥനാ ജീവിതവും അദ്ദേഹത്തിന്റെ ശിഷ്യനായ മോർ ദീവന്നാസിയോസിൽ വിളങ്ങി നിന്നു. പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവയുടെയും പരിശുദ്ധ പാമ്പാടി തിരുമേനിയുടെയും ഗുരുസ്ഥാനത്ത് പിതാവ് അവരോധിതനായി എന്ന് കാണുമ്പോൾ ആ ജീവിതം അനന്തര തലമുറകളിലേക്ക് പകർത്തി കൊടുത്ത വിശുദ്ധിയുടെ സ്ഫുരണങ്ങൾ എത്ര

വലുതായിരുന്നു എന്നത് സംശയലേശമെന്യേ നമുക്ക് സാക്ഷിക്കാം. സഭയ്ക്ക് നേരിടേണ്ടി വന്ന എല്ലാ പ്രതിസന്ധികളിലും ആഭ്യന്തരവും വൈദേശികവുമായ വെല്ലുവിളികളിലും ഈ പിതാവ് തളർന്നു പോകാതെ നിലകൊണ്ടത് പ്രാർത്ഥനയിൽ കുടി നേടിയെടുത്ത ആത്മധൈര്യം തന്നെയാണ്. ആ ആത്മീയധൈര്യം സമ്മാനിച്ച സ്വാതന്ത്ര്യമാണ് നാമിന്ന് അനുഭവിക്കുന്നത്.

### ആഴമായ വേദവിജ്ഞാനവും വേദശാസ്ത്രബോധ്യവും

മലങ്കരസഭയ്ക്ക് അടിസ്ഥാനപരമായ വേദശാസ്ത്രവിഷയങ്ങൾ സംബന്ധിച്ച് ഒരു ആധികാരിക രേഖ പ്രസിദ്ധപ്പെടുത്തുന്നതിൽ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി വഹിച്ച പങ്ക് അവിസ്മരണീയമാണ്. മതോപദേശസാരങ്ങൾ എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ട സഭാവിജ്ഞാനീയഗ്രന്ഥം എല്ലാ കാലത്തേക്കും ഒരു മുതൽക്കൂട്ടാണ്. പഴയ സെമിനാരിയിൽ വിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തക്കവണ്ണം വട്ടശ്ശേരിൽ മൽപ്പാൻ തയ്യാറാക്കിയ നോട്ടാണ് ഈ ഗ്രന്ഥമായി പരിണമിച്ചത്. വിശുദ്ധ കൂദാശകളെക്കുറിച്ചും സഭയെക്കുറിച്ചും സഭാപാരമ്പര്യങ്ങളെ കുറിച്ചും ആധികാരികമായ വിവരണം നൽകുന്ന ഈ ഗ്രന്ഥമാണ് ഇന്നും സഭാവിജ്ഞാനീയത്തിൽ ആധാരശിലയായി ഉപയോഗിച്ചുവരുന്നത്. ആഴമായ ദൈവശാസ്ത്രബോധവും വേദപുസ്തക പഠനവും സഭാപിതാക്കന്മാരുടെ ദർശനങ്ങളും തിരിച്ചറിയുവാൻ സാധ്യമാകാത്ത ഒരാൾക്ക് സ്വപ്നം പോലും കാണുവാൻ സാധ്യമാകുന്ന ഒന്നല്ല ഈ രചന. അതായത് വട്ടശ്ശേരിൽ തിരുമേനി ദൈവവചനത്തിന്റെ പൊരുളുകളെയും സഭാദർശനങ്ങളെയും സഭാവിജ്ഞാനീയത്തേയും ആഴത്തിൽ മനസ്സിലാക്കിയിരുന്നു എന്നർത്ഥം. സുറിയാനി ഭാഷാ പ്രവേശിക, മലയാളത്തിലുള്ള ആരാധനാക്രമങ്ങൾ എന്നിവയുടെ രൂപീകരണത്തിലും ഈ പരിശുദ്ധ പിതാവ് വഹിച്ച പങ്ക് നിസ്തുലമാണ്.

### സഭാസ്വാതന്ത്ര്യത്തെ ജീവനോളം വിലപ്പെട്ടതായി കണ്ട പിതാവ്

ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ വാക്കുകൾ ഇപ്രകാരമാണ്, "മലങ്കരസഭാന്തരീക്ഷത്തിൽ ഇരുപതാം നൂറ്റാണ്ടിന്റെ പുലർകാലത്തിൽ തെളിഞ്ഞ ബഹുമുഖ പ്രതിഭയാണ് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. സ്വയം ശീർഷകത്വവും സ്വയം ഭരണാധികാരവുമുള്ള സ്വതന്ത്രവും തദ്ദേശീയവുമായ സഭയ്ക്കുവേണ്ടി ആത്മീയ അധികാരത്തിന്റെ അംശവടി ആയുധമായി സ്വീകരിച്ചുകൊണ്ട് അദ്ദേഹം പോരാടി." സ്വതന്ത്രഭാരതസഭ എന്നൊരു വികാരവും വിവേകവുമാണ് അദ്ദേഹത്തെ ഭരിച്ചത്. സത്യത്തിൽ 2017 ജൂലൈ മൂന്നിന് ഭാരതത്തിന്റെ പരമോന്നത നീതി പീഠത്തിൽ നിന്ന് ഈ സഭയ്ക്ക് ലഭിച്ച ദൈവത്തിന്റെ കൈയ്യൊപ്പുള്ള വിധി പരി. പിതാവിന്റെ സഭാ സ്വാതന്ത്ര്യദർശനത്തിന് കാലം നൽകിയ സ്നേഹസമ്മാനമാണ്. 1934 ലെ ഭരണഘടനയും 1912-ലെ കാതോലിക്കേറ്റ് സ്ഥാപനവും സാധ്യമായതിന്റെ പിന്നിലെ നീക്കങ്ങൾ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യവാഞ്ഛയുടെ മകുടോദാഹരണങ്ങളാണ്. അദ്ദേഹത്തിന്റെ ദീപ്തമായ സ്മരണകൾക്ക് മുമ്പിൽ ആദരവുകൾ അർപ്പിക്കാം. ആ പുണ്യവാന്റെ മധ്യസ്ഥത നമുക്ക് അഭയവും ബലവും ആകട്ടെ

o

# വിശ്വനായകാ!

ഗീത എസ്. നായർ
കാഞ്ഞങ്ങാട്

വിശ്വതാരകം വഴികാട്ടിയന്ന്
വിശ്വനായകനവതരിച്ചീടുവാൻ
വിശ്വമാകെയും നിറഞ്ഞുവിളങ്ങുന്ന
വിശ്വനായകാ നിന്നെ നമിക്കുന്നേൻ

വിശ്വശാന്തിതൻ രൂപമല്ലോ നീ
വിശ്വസ്നേഹത്തിൻ നിറകുടമല്ലയോ
ത്യാഗത്തിൻ ദീപ്ത പ്രതീകമല്ലേ
കാരുണ്യം നിറയുന്ന നാഥനല്ലേ നീ

ഈ ലോകമാകെയും ഒന്നിച്ചു തിരുമുൻപിലിന്ന്
മുട്ടുകുത്തീടുന്നു നിൻ ദയാവായ്പ്പിനായ്
അന്ധനും മൂകനും ബധിരനും ഒന്നുപോൽ
അനുഗ്രഹം നേടുന്നു നിൻ കൃപയാൽ
ആയവർക്കൊക്കെയും താങ്ങായ് വിളങ്ങിടും
ആ ദിവ്യരൂപമെ കൈതൊഴുന്നേൻ
കാലിത്തൊഴുത്തും നീ സ്വർഗ്ഗമാക്കി
കാൽവരിക്കുന്നും നീ സ്വർഗ്ഗമാക്കി
ചോരപൊടിയ്ക്കുന്ന വേദനയിലും
നൽകി നീ ശാന്തിയും കരുണയും സ്നേഹവും

സഹനവും ക്ഷമയുമീ ഉലകത്തിലെല്ലാമേ
നിന്റെ പ്രതീകങ്ങളാക്കി മാറ്റി
ആവഴിത്താരയിൽ നീങ്ങീടും ഞങ്ങളെ
നേർവഴി കാട്ടുക എന്നുമെന്നും.

ഈ പുതുവർഷവും നിന്റെ ദയാവായ്പ്പിനാൽ
ഭാസുരമാകുവാൻ യാചിക്കുന്നേൻ
വിശ്വനായകാ കനിഞ്ഞീടുകെന്നെന്നും
വിശ്വശാന്തിയും സ്നേഹവും പുലരുവാൻ.



# വചനാമൃതം



**ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട**

**2023 ഫെബ്രുവരി 19**
**കൊത്തിനെ ഞായർ**
**വലിയ നോമ്പിലെ ഒന്നാം ഞായർ**
**വി. യോഹന്നാൻ 1:43-51**

യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളെ ധ്യാനിക്കുന്ന കാലത്തിൽ നിന്നും സമീപനങ്ങളെ ധ്യാനിക്കുന്ന കാലമാണ് വലിയ നോമ്പിലെ ഞായറാഴ്ചകൾ. സഹായത്തിനുവേണ്ടി കരയുന്ന ജീവിതങ്ങളിലേക്ക് ഇറങ്ങി വരുന്ന ക്രിസ്തുവിന്റെ കരുണയുടെ മുഖം നോമ്പുകാല ഞായറാഴ്ചകളിൽ നാം ദർശിക്കുന്നു. നമ്മുടെ സമീപനങ്ങളെ യേശുവിന്റെ സമീപനങ്ങളോട് ചേർത്തുപിടിക്കാനുള്ള പ്രചോദനമാണ് ഈ കാലഘട്ടത്തിലെ ഓരോ ഞായറാഴ്ചയും നൽകുന്നത്. കാനാവിലെ കല്യാണവീട് ചില ശ്രദ്ധേയപാഠങ്ങൾ നമ്മോട് സംസാരിക്കുന്നുണ്ട്.

**വിരുന്നിനൊപ്പം വീഴ്ചയുണ്ട്**
**വീണ്ടെടുപ്പുകാരനെ നോക്കുമോ?**

വിരുന്നുകാരനും വീട്ടുകാരനും വിളമ്പുകാരനും ഒരുപോലെ വീണുപോകുന്ന നേരമാണിത്. വീണ്ടെടുപ്പുകാരനെ നോക്കുമോ? എന്നത് കാനാവിലെ വീട് ഉയർത്തുന്ന ചോദ്യമാണ്. ഓരോ വിരുന്നിലും പരിസരം മറക്കുന്ന ആഹ്ലാദത്തിന്റെ പ്രകമ്പനങ്ങളുണ്ടാകാറുണ്ട്. ചമയക്കാഴ്ചകളും നാടകീയതയും കൃത്രിമത്വവും ജാഡയും മോടിയും അരങ്ങുതകർക്കാറുണ്ട്. ആഘോഷരാവുകൾ നീണ്ടുനിൽക്കാറുണ്ട്. അവിടെയും ആകസ്മികമായി വിരുന്നെത്തുന്ന ശൂന്യതയെക്കുറിച്ച് ഓർക്കാറില്ല. വിരുന്നുകൾ കൂടിവരുമ്പോൾ വീണ്ടെടുപ്പുകാരനെ മറന്നു പോകുന്ന ഒരു പ്രതിഭാസം സംഭവിക്കാറുണ്ട്. ഏത് സന്തോഷനിമിഷങ്ങൾക്ക് മധ്യേയും ആകസ്മികമായി സംഭവിക്കാവുന്ന ഒരു ശൂന്യതയെക്കുറിച്ച് ഈ വിരുന്നുവീട് ഓർമ്മിപ്പിക്കുന്നു. കൊത്നെ ഞായറാഴ്ചയുടെ സെദ്റയിൽ ഇങ്ങനെയൊരു നിരീക്ഷണമുണ്ട്. പാട്ടും നൃത്തവും ആയി കഴിച്ചിരുന്ന കല്യാണമണ്ഡപം സ്തുതിയും സ്തോത്രവുമായി ഭേദപ്പെട്ടു. എത്ര പെട്ടെന്നാണ് ആരവം ആരാധനയായി മാറിയത്. ജീവിതത്തിലെ സുഖാനുഭവങ്ങൾ നുകർന്നുള്ള മുന്നോട്ടുള്ള യാത്രയിൽ എപ്പോൾ വേണമെങ്കിലും കടന്നുവരാവുന്ന ഒരു ശൂന്യതയെ ധ്യാനിക്കുന്നത് നല്ലതാണ്. നമ്മുടെ കർത്താവിനെ സംസ്ക്കരിക്കുന്ന കല്ലറയെക്കുറിച്ച് ഒന്ന് ചിന്തിച്ചുനോക്കൂ. There was a garden in the place and in the garden there was a new tomb എന്നാണ് എഴുതിയിരിക്കുന്നത്. ജീവിതം ഈ അജ്ഞാതന്റെ പൂന്തോട്ടം പോലെയാണ്. ഏതാഹ്ലാദത്തിന്റെ നടുവിലും ഒത്തിരി സ്പേസ് സൂക്ഷിക്കാനാകുക അമിതാഹ്ലാദത്തിൽ മതിമറക്കരുതെന്നുള്ള സുവിശേഷമാണത്.

വെള്ളം വീഞ്ഞാകുന്ന അത്ഭുതത്തെക്കാൾ
വീഞ്ഞ് വെള്ളമാകുന്ന അപചയത്തെ കാണുക.

വെള്ളം വീഞ്ഞാകുന്നത് ഒരു മഹാത്ഭുതം തന്നെയാണ് നിർഗുണമായ ജീവിതങ്ങൾ നിറവും വീര്യവുമുള്ള പതഞ്ഞൊഴുകുന്ന സ്നേഹാനുഭവത്തിന്റെ വീഞ്ഞിൻ ലഹരിയിലേക്കു ചേക്കേറുന്ന കാലമാണ്, കുടുംബജീവിതത്തിലേക്കു പ്രവേശിക്കുന്ന ദമ്പതികളെ വിവാഹശുശ്രൂഷകളിലും പ്രാർത്ഥനകളിലും കൊത്നേ സംഭവം ഓർമ്മിപ്പിക്കുന്നത്. എന്നാൽ വർത്തമാനകാല കുടുംബജീവിതത്തിലെ പ്രതിസന്ധി തുടക്കത്തിൽ നന്നായി സ്നേഹം പതഞ്ഞൊഴുകിയിരുന്ന ജീവിതങ്ങളിൽ വീഞ്ഞ് വെള്ളമായി തിരികെ പരിവർത്തിക്കുന്നു എന്നതാണ്. എത്ര പെട്ടെന്നാണ് ഇന്ന് ദാമ്പത്യത്തിലെ സ്നേഹം തണുത്തുപോകുന്നത്. വെളിപ്പാടിലെ രണ്ടാം അദ്ധ്യായത്തിൽ എഫേസോസിലെ സഭയെക്കുറിച്ചുള്ള 'നിന്റെ ആദ്യസ്നേഹം വിട്ടുകളഞ്ഞു എന്ന പരാതി' ദാമ്പത്യജീവിതത്തിൽ പങ്കാളികൾക്കുണ്ട്. മറ്റൊന്ന് സാധ്യമാണ് എന്ന തോന്നൽ ഈ വിവാഹബന്ധം ഇവിടെ അവസാനിപ്പിക്കാം എന്ന തീരുമാനമെടുക്കാൻ കുറെ പേരെയെങ്കിലും പ്രേരിപ്പിക്കുന്നുണ്ട്. കൊട്ടാരസദൃശ്യമായ വീടുകളിൽ തറയിൽ പാകിയ ഗ്രാനൈറ്റ് പാളികളെക്കാൾ തണുത്ത ജീവിതവുമായി എത്രയെത്ര ജീവിതങ്ങൾ മുന്നോട്ടു പോകുന്നു. ഉല്പത്തി 24:67-ൽ റിബേക്കാ വിവാഹിതയായി വന്നുകയറിയപ്പോൾ ഇസഹാക്കിന് അമ്മയുടെ മരണദുഃഖം മാറി എന്നു വായിക്കുന്നു. എന്നാൽ ഇസ്സഹാക്കിന്റെ അവസാനകാലത്ത് അപ്പന്റെ അന്ധതയെ മുതലെടുത്ത് അനുഗ്രഹം തട്ടിപറിക്കാൻ മകന് കൂട്ടുനിൽക്കുന്ന ഒരമ്മയെ നാം കാണുന്നു. എത്ര പെട്ടെന്നാണ് വീഞ്ഞ് വെള്ളമായത്. 2 ശമുവേൽ 13:15-ൽ താമാറിനെ അഗാധമായി പ്രണയിച്ചിരുന്ന അമ്നോൻ അവളെ വെറുത്ത വെറുപ്പ് അവളെ സ്നേഹിച്ച സ്നേഹത്തെക്കാൾ വലുതായിരുന്നു. എത്ര ക്ഷണത്തിലാണ് വീഞ്ഞ് വെള്ളമായത്. പുതിയ കാല പ്രണയബന്ധങ്ങളിൽ ബ്രേക്ക് അപ് എന്ന നെഗറ്റീവ് പദം സൗകര്യപൂർവ്വം എത്ര പോസിറ്റീവ് ആയാണ് പുതിയ തലമുറ ഉപയോഗിക്കുന്നത്. അതുകൊണ്ട് നമ്മുടെ കുടുംബങ്ങളിൽ വെള്ളം വീഞ്ഞാകണേ എന്ന് പ്രാർത്ഥിക്കുന്നതിനേക്കാൾ ഉപരിയായി ഈ വീഞ്ഞ് വെള്ളമായി പോകരുതേ എന്നല്ലേ പ്രാർത്ഥിക്കേണ്ടത്.

**ഫെബ്രുവരി 26**
**ഗർബോ-കുഷ്ഠരോഗികളുടെ ഞായർ**
**വി. ലൂക്കോ 5.12 16, 4.40,41**

'No one can read the Gospel without feeling the actual presence of Jesus എന്ന് പറഞ്ഞത് ആൽബർട്ട് ഐൻസ്റ്റൈൻ ആണ്. സുവിശേഷം വായിക്കുമ്പോൾ ക്രിസ്തു നിന്റെ അടുത്തുവരുമെന്ന് സാരം. കുഷ്ഠരോഗിയുടെ സൗഖ്യാനുഭവം വായിക്കുമ്പോൾ യേശു അവന്റെ അടുത്തു ചെന്ന് അവനെ തൊട്ടനി

മിഷങ്ങളെ കർത്താവ് നമ്മുടെ അടുത്ത് നിൽക്കുന്നതായി നാം അനുഭവിച്ചറിയുകയാണ്.

**പരിഗണനയാണ് ഏറ്റവും വലിയ സൗഖ്യം**

സംവേദനം നഷ്ടപ്പെട്ട ത്വക്കിലേക്ക് കർത്താവിന്റെ കരങ്ങൾ നീണ്ടു ചെന്നപ്പോൾ വിദ്യുത്തരംഗങ്ങൾ ആ ഉടലാകെ പരക്കുന്നതുപോലെ, ഉടലാകെ ക്രിസ്തു പരന്ന നേരമായിരുന്നു അത്. അവന്റെ ത്വക്കിന്റെ മാത്രമല്ല, കാലങ്ങളായി അവന്റെ മനസ്സിനോടും. പ്രിയപ്പെട്ടവരാരും സംവദിച്ചിരുന്നില്ലല്ലോ. കർത്താവ് അവനെ കൈ നീട്ടി തൊട്ട മാത്രയിൽ എന്നെ പരിഗണിച്ചുവല്ലോ എന്ന ആന്തരിക സൗഖ്യമാണ് അയാൾ പ്രഥമമായി അനുഭവിച്ചത്. പള്ളിയ്ക്കകത്തെ കൈയ്യസുരികൾ പള്ളിക്കു പുറത്തെ കൈത്താങ്ങലുകളായി മാറുന്നിടത്താണ് ദൈവാലയം കരുണയുടെ കൂടാരമായി മാറുന്നത്. ഒരു സുഹൃത്തിനെപ്പോലെയാണ് പ്രപഞ്ചനാഥൻ അയാളിലേക്കിറങ്ങിവരുന്നത് ആരാണ് ഒരു സുഹൃത്ത്? ഏറ്റവും സങ്കീർണ്ണമായ സമയത്ത് ആവശ്യത്തിലേക്ക് ഇറങ്ങിവരുന്നയാളിന്റെ പേരാണ് സുഹൃത്ത്. യേശു ഞാൻ നിങ്ങളെ സ്നേഹിതർ എന്ന് വിളിക്കുന്നു എന്നു പറഞ്ഞതിന്റെ പൊരുൾ ഇപ്പോൾ നമുക്ക് മനസ്സിലാകുന്നു. (നമ്മെ സംബന്ധിച്ചിടത്തോളം മൂർച്ചയുള്ള പലതും കേവലം ആഭരണങ്ങളും അലങ്കാരങ്ങളുമായി മാറി. സ്നേഹം മൂർച്ചയുള്ളതാണ്. അത് സ്നേഹിതരെ കാണുമ്പോൾ മാത്രം അണിയുന്ന ഒന്നായി) കരുണ നോമ്പുകാലത്ത് മാത്രം പുറത്തെടുക്കുന്ന ഒരായുധം. വിശ്വാസമെന്നതോ ഞായറാഴ്ചകളിലും മറ്റും പുറത്തെടുക്കുന്ന ഒരാഭരണം. ഒരാൾ അനുഭവിക്കുന്ന ആന്തരിക സൗഖ്യത്തിൽ നിന്നാണ് അയാൾ അനുഭവിക്കേണ്ട ശാരീരിക സൗഖ്യം പൂവിട്ടു തുടങ്ങുന്നത്. എഴുതപ്പെടാത്ത ഈ വാക്കുകൾ നമ്മുടെ ആത്മാവിനെ ചൂടുപിടിപ്പിക്കും. He who is near me it near the fire. എന്നോട് ചേർന്നിരുന്നവരൊക്കെ അഗ്നിയോടാണ് ചേർന്നിരിക്കുന്നത്. ആ സ്പർശനമേറ്റാൽ അതിശക്തമായ ഹിമപ്പെയ്ത്തിൽ തണുത്തുറഞ്ഞുപോയ ഏത് നദിയും തിളഞ്ഞുമറിയും. ഈ മനുഷ്യനിൽ സംഭവിച്ചതും അതാണ്.

**എന്നെ ഒന്നു തൊടുമോ?**

സ്നേഹചുംബനങ്ങൾ നഷ്ടപ്പെടുന്ന വീടുകൾ. ബന്ധങ്ങൾ ഒക്കെ തുടർക്കഥകളാകുന്നു. തുരുത്തുകൾക്ക് കുറെക്കാലം കഴിയുമ്പോൾ സ്പർശനത്തെ ഭയപ്പെട്ടു തുടങ്ങും. ജീവിതങ്ങൾ ഒരു കൂരയ്ക്കുമീതെ ഓരോ തുരുത്തുകളായിരിക്കുന്നു. മനുഷ്യൻ ഇന്ന് ഏറ്റവും മൃദുവായി സ്പർശിക്കുന്നത് ഉപകരണങ്ങളിലാണ്. Touch phone വഴങ്ങില്ല എന്ന് പറഞ്ഞ പഴയ തലമുറ ഇപ്പോൾ ഏറെ ഭംഗിയായാണ് ഒരേ സമയം രണ്ടെണ്ണം വരെ കൈകാര്യം ചെയ്യുന്നത്. Sensitive ആയതിനെയാണ് വളരെ മെല്ലെ സ്പർശിക്കേണ്ടത്. ശരിക്കും അത് നമ്മുടെ പ്രിയങ്ങളും ബന്ധങ്ങളുമല്ലേ? അതിനെ നാം അത്ര മൃദുവായല്ല കൈകാര്യം ചെയ്യുന്നത് അൽപ്പം കഠിനമായാണ്. സ്പർശനത്തിന് വളർത്താനും തളർത്താനുമാകും. നിന്റെയുള്ളിൽ സൗഖ്യമുണ്ടെങ്കിൽ നീ തൊട്ടവരിലേക്കും ആ സൗഖ്യം പകരും. നിന്റെയുള്ളിൽ മുറിവുണ്ടെങ്കിൽ നീ തൊട്ടവർക്കും ആ മുറിവിന്റെ കഥകൾ പറയാനുണ്ടാകും. ചിന്തിച്ചുനോക്കിയാൽ നാം തൊട്ടവർക്കും നമ്മെ തൊട്ടവർക്കും എന്താണ് പറയാനുണ്ടാകുക?

ഒരുവന്റെ സ്പർശനം അവന്റെ സ്വത്വം വെളിപ്പെടുത്തുന്നുണ്ട്. സ്പർശിക്കുന്ന ഇടമനുസരിച്ച് അർത്ഥം മാറും. മനോഭാവം മാറും. തോളിൽ തട്ടുന്നത് അഭിനന്ദനത്തിന്റെ സ്പർശനമാണ്. താടിയിൽ സ്പർശിക്കുമ്പോൾ അത് വാത്സല്യമായി. കവിളിൽ സ്പർശിക്കുമ്പോൾ അത് കുസൃതി കലർന്ന സ്നേഹാനുഭവമായി മാറുന്നു. അപരന്റെ നെറ്റിത്തടത്തിൽ വലം കരം ചേർത്തുവയ്ക്കുമ്പോൾ അനുഗ്രഹസ്പർശമായി. ചെവിയിൽ പിടിക്കുമ്പോൾ ശാസനയായി മാറുന്നത് കാണാം. താങ്ങാനാവാതെ വിരഹഭാരത്തിലോ കണ്ണീരനുഭവങ്ങളിലോ നിൽക്കുന്ന ഒരാളുടെ രണ്ടു കരങ്ങളും ചേർത്തുപിടിച്ച് ആ മുഖത്ത് നോക്കി അൽപ്പനേരം മൗനമായി നിൽക്കുമ്പോൾ സാന്ത്വനത്തിന്റേയും ആശ്വാസത്തിന്റെയും തേൻകണികകൾ സംക്രമിക്കാറുണ്ട്. അപരന്റെ കാലിൽ സ്നേഹപൂർവ്വം കുനിഞ്ഞ് സ്പർശിക്കുമ്പോൾ വിധേയത്വമായി മാറുന്നു. ഇന്ന് പക്ഷേ മനുഷ്യൻ തിരക്കിലും ആൾക്കൂട്ടത്തിലും അപരിചിതരുടെ സാമീപ്യത്തിലും സ്പർശനത്തെ ഭയപ്പെടുന്ന കാലമാണ്. ആരും ആരെയും തൊടേണ്ടതുപോലെ തൊടുന്നില്ല എന്നൊരു പ്രശ്നം ഇന്ന് വല്ലാതെയുണ്ട്. നമ്മോട് ചേർന്ന് ജീവിക്കുന്ന പലരും വിളിച്ചു ചോദിക്കുന്നു എന്നെ ഒന്ന് തൊടുമോ?

**മാർച്ച് 5 ഞായർ**
**വലിയ നോമ്പിലെ മൂന്നാം ഞായർ**
**പക്ഷവാതരോഗിയുടെ ഞായർ**
**വി. മർക്കോസ് 2:1-12**

കഫർന്നഹൂമിലെ കനിവറ്റവരുടെ കാഠിന്യം കാണുന്ന കർതൃദിവസമാണിത്. അർഹതപെട്ടവന്റെ മുന്നിൽ മതിലുപോലെ ഉയർന്നുനിന്ന ആൾക്കൂട്ടം ഭാരപ്പെടുത്തുന്ന ഒരു ചിത്രം തന്നെയാണ്. ചുമന്നുകൊണ്ടു വന്ന നാലാളുകളുടെ മനസിൽ ഉയർന്ന ഏറ്റവും സാഹസികമായ സാധ്യത മേൽക്കൂര പൊളിക്കുകയായിരുന്നു. ആ സാധ്യതയുടെ മുൻപിൽ കരുണ കവിഞ്ഞൊഴുകുന്നത് നാം കാണുന്നു.

**ഇടം നഷ്ടപ്പെട്ടവന്റെ വേദന**

ഇത്തിരി ഇടം കിട്ടുന്നില്ല എന്ന ശക്തമായ വേദനയാണ് ഇവിടെ നിഴലിക്കുന്നത്. എനിക്കിത്തിരി ഇടം തരുമോ എന്ന് എത്ര തവണയാണ് അയാൾ കേണിട്ടുണ്ടാകുക. ഇടം കിട്ടാത്തവന്റെ വേദന യേശുവിനോളം നന്നായറിയുന്നത് വേറെയാർക്കാണ്. പ്രസവസ്ഥലം മുതൽ കഴുമരം വരെ മുന്നിൽ നിരന്തരം വാതിൽ കൊട്ടിയടയ്ക്കപ്പെട്ട ഒരാളാണ് ക്രിസ്തു. ഞാൻ വാതിലാണെന്നു പറഞ്ഞവന്റെ മുന്നിൽ പല വാതിലുകളും അടഞ്ഞുപോയ വൈരുദ്ധ്യം ഒന്നാലോചിച്ചു നോക്കു. മനുഷ്യമനസ്സുകളിൽ ഇടമില്ലാതെ വരുന്നു എന്നതാണ് ഇന്നിന്റെ പ്രതിസന്ധി. ആൾക്കൂട്ടങ്ങൾ ആയി പോകുന്ന വീട്ടുബന്ധങ്ങൾ. എന്നെ മറന്നോ, എന്നെ ഓർക്കുന്നില്ലേ? ഇങ്ങനെ ഒത്തിരി ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. മനസ്സിന്റെ സ്കാനിംഗ് മിഷീൻ ഉണ്ടായിരുന്നെങ്കിൽ എത്രയെത്ര പൊയ്മുഖങ്ങൾ വീടുകളിൽ അഴിഞ്ഞുവീണേനെ. യേശുതമ്പുരാൻ ഫീലിപ്പോസിനോടു ചോദിക്കുന്ന ഒരു ചോദ്യമിതാണ്. ഫീലിപ്പോസ്, ഇത്രകാലം ഞാൻ നിങ്ങളോടുകൂടെയുണ്ടായിരുന്നിട്ടും നിങ്ങൾക്കെന്നെ മനസ്സിലായില്ലേ? കൂടെയുള്ളവരുടെ മനസ്സിൽ ഇടമില്ലാതെ പോകുന്നതിന്റെ വേദന അത്ര വലുതാണ്. ഉല്പത്തി 27:36 ഏശാവ് ചോദിക്കുന്നുണ്ട് അപ്പാ, എനിക്ക് ഒരനുഗ്രഹവും ബാക്കി വച്ചിട്ടില്ലേ? സ്വന്തം മകന്റെ ചോദ്യം പൊന്നും പണങ്ങളുമല്ല, അപ്പന്റെ മനസ്സിൽ എനിക്കിടമില്ലേ എന്ന വിറങ്ങലിക്കുന്ന ചോദ്യമാണ്. ഈ ചോദ്യത്തിന്റെ പ്രതിദ്ധ്വനി ഇന്നും മുഴങ്ങിക്കൊണ്ടേയിരിക്കുന്നു. 2 രാജാക്കന്മാർ 4 ാം അദ്ധ്യായത്തിൽ ഏലീശായ്ക്ക് ഇടം കൊടുത്ത ശൂനേംകാരിത്തിയുടെ ജീവിതത്തിൽ കരുണ കരകവിഞ്ഞൊഴുകുന്ന ഒരു പിൽക്കാലകാലം കാണാം. ചിലരുടെ മേശയ്ക്കു താഴെ പോലും ഇടമില്ലാത്തവന് മുകളിൽ മറ്റൊരിടമുണ്ട് എന്ന് ലാസർ വിളിച്ചു പറയുന്നുണ്ട്. വലത്തുമിടത്തും ഇടം ചോദിച്ചു. എന്നാൽ ഉള്ളിലിടം കിട്ടി എന്ന് സെബദിമക്കൾ ആനന്ദാതിരേകത്തോടെ പറയുന്നതും കേൾക്കുന്നില്ലേ? എന്തായാലും ഒന്നുണ്ട്, നടന്നു പോകാൻ സ്ഥലമില്ലാത്തയിടത്ത് കിടന്നു പോകാൻ സ്ഥലം കിട്ടി എന്ന്

പക്ഷവാതക്കാരൻ പറയുമ്പോൾ ആശയറ്റവരുടെ പ്രതീക്ഷകൾ കുന്നോളമുയരുന്നുണ്ട്.

**ആൾക്കൂട്ടങ്ങളുടെ അന്ധതയുടെ ഇരയാകേണ്ടിവരുന്നവർ**

കഫർന്നഹുമിലെ വീടിന്റെ കഠിനമായ വിശേഷണങ്ങൾ ഏറെയാണ് അർഹത ഉണ്ടായിട്ടും അവസരം നഷ്ടപ്പെട്ടവരുടെ വീട്, ആവശ്യങ്ങൾ ആവേശത്തിൽ മുങ്ങിപ്പോയവരുടെ ഇടം, അനുസരണം നഷ്ടപ്പെട്ട അന്ധതയുടെ ആൾക്കൂട്ടം എന്നിങ്ങനെ പോകുന്നു. വികാരങ്ങളുടെ മുൻപിൽ വിവേകം നഷ്ടപ്പെടുന്ന സ്ഥലമാണ് ആൾക്കൂട്ടം. ആൾക്കൂട്ടത്തിന്റെ അപകടം നന്നായി മനസ്സിലാക്കിയിട്ടുള്ള ക്രിസ്തു. ഓശാനപെരുന്നാളിൽ ജയാരവങ്ങളുടെ മധ്യേ കണ്ണുനീർ തൂകുന്ന കർത്താവ് അത് മനസ്സിലാക്കിയിരുന്നു. ആൾക്കൂട്ടത്തിന്റെ പിന്തുണയുടെ നിലപാടുകൾക്ക് ആഴമില്ലെന്നും ഈ ജയ്‌വിളികൾ ഈ വഴിയിൽ തന്നെ കൊലവിളിയായി മാറുമെന്നും താൻ മുൻകൂട്ടി അറിഞ്ഞിരുന്നു. ലോത്തിന്റെ വീടിന്റെ മുൻപിലും, ബെതസ്ദാ കുളക്കരയിലും, പീലാത്തോസിന്റെ കൊട്ടാരമുറ്റത്തും ബെത്‌ലഹേമിലെ വഴിയമ്പലത്തിന്റെ ഉള്ളിലും, ആൾക്കൂട്ടമുണ്ട്. അവിടെയെല്ലാം പ്രകാശം നഷ്ടപ്പെട്ട അന്തരീക്ഷത്തിന്റെ ഇരകളായി സഹിക്കേണ്ടിവരുന്ന ചില ജീവിതങ്ങളുമുണ്ട്. പന്ത്രണ്ടാമത്തെ വയസിൽ പെരുന്നാളിന്റെ ആൾക്കൂട്ടത്തിൽ നിന്ന് യൂടേൺ എടുത്ത് പ്രകാശമുള്ള കൂട്ടായ്മയിലേക്ക് നടന്നു മാറിയ യേശുക്രിസ്തു നമ്മോടും പറയുന്നു  നമ്മുടെ പെരുന്നാളുകൾ കൊടിയിറങ്ങുമ്പോൾ പ്രകാശമില്ലാത്ത ആൾക്കൂട്ടത്തിന്റെ ആത്മാവ് ബാക്കിയാകുന്നുണ്ട് എന്ന്. ഈ പ്രപഞ്ചത്തിൽ പട്ടിണി കിടന്നു മരിച്ച ശരീരത്തെക്കാൾ ഭീകരമായി എന്തെങ്കിലുമുണ്ടെങ്കിൽ അത് വെട്ടം കയറാത്ത ആത്മാവാണെന്നു പറഞ്ഞത് വിക്ടർ ഹ്യൂഗോയാണ്.

**മാർച്ച് 12**
**പുറജാതിസ്ത്രീയുടെ ഞായർ**
**വി. മത്തായി 15:21-31**

സോർ സീദോൻ പ്രദേശങ്ങളിൽ നിന്നെത്തുന്ന ഒരു സാധുവായ സ്ത്രീയുടെ സങ്കടവഴികളിൽ ഏറെ നേരത്തെ കാത്തിരിപ്പിനു ശേഷം പ്രകാശം പരത്തുന്ന യേശുവിന്റെ പരുക്കനെന്നു തോന്നിക്കുന്ന സമീപനത്തിന്റെ വ്യത്യസ്തമായ ഒരു ഭാവത്തെ വർണ്ണിക്കുന്ന വേദഭാഗമാണിത്. വിട്ടുവീഴ്ചയില്ലാത്ത വിശ്വാസത്തിന്റെ വിസ്മയഭാവങ്ങളും അവസരോചിതമായ പ്രഖ്യാപനങ്ങളും സാധാരണക്കാരിയായ ഒരു സ്ത്രീയിൽ തെളിഞ്ഞുനിൽക്കുന്നത് നാമിവിടെ കാണുന്നു.

**പരിഗണനയുടെ സുവിശേഷം**

എത്ര നേരമാണ് അവൾ ഈ സംഘത്തിന്റെ പിറകെ നടന്നത്. അവളെ ഒഴിവാക്കാനും അവഗണിക്കാനും ജനക്കൂട്ടത്തിന് ന്യായമായ കാരണങ്ങളുണ്ടായിരുന്നു. അവളെ ഒഴിവാക്കാനുള്ള സമ്മർദ്ദം ശിഷ്യന്മാരുടെ ഭാഗത്തുനിന്നുണ്ടായി. എന്നെ ഒന്നു കേൾക്കുമോ എന്ന ചോദ്യവുമായി അവൾ അവിടെ തന്നെയുണ്ട്. അവളുടെ സ്റ്റാറ്റസ് അവളെ പരിഗണിക്കാതിരിക്കാൻ കാരണമായിട്ടുണ്ടാകും. കേൾക്കുന്നില്ല എന്ന പരാതി നമ്മുടെ വീടുകങ്ങളിൽ വർദ്ധിച്ചുവരുന്നു. തിരക്കിട്ട ജീവിതക്രമങ്ങളിൽ ആര് ആരെയാണ് കേൾക്കുന്നത്. സത്യത്തിൽ നമ്മുടെ ഇന്ദ്രിയങ്ങളുടെ ശുദ്ധീകരണത്തിന്റെ ധ്വനി ഓരോ ഞായറാഴ്ചകളിലും നിഴലിക്കുന്നുണ്ട്. കൊത്‌നെ ചൊവ്വാഴ്ചയുടെ സെദ്റാ ഇങ്ങനെ ഒരോർമ്മപ്പെടുത്തൽ നൽകുന്നുണ്ട്. 'ഞങ്ങളുടെ കേൾവിയെ നിന്റെ വിശുദ്ധ കൽപ്പനകൾ സ്വീകരിക്കുന്നതിന് വെടിപ്പാക്കണമേ. ഞങ്ങളുടെ ഘ്രാണം ദൈവീകാത്മാവിനെ ആസ്വദിപ്പാനും കാഴ്ച നിന്റെ അത്ഭുതങ്ങളെ ധ്യാനിപ്പാനും നാവ് തിരുവചന മാധുര്യത്തിൽ ആനന്ദിപ്പാനും സ്പർശനം പുണ്യപ്രവർത്തികളാൽ ശുഭപ്പെടുന്നതിനും പ്രാപ്തി നൽകണമേ' അങ്ങനെ ഇന്ദ്രിയങ്ങളുടെ നിർമ്മലതയിലേക്കുള്ള മടങ്ങിവരവിന്റെ കാലം കൂടിയാണ് നോമ്പ്. ഒരാൾ ഒരു വീട്ടിൽ ഏറ്റവും നന്നായി കേൾക്കേണ്ടത് കൂടെ ജീവിക്കുന്നവരുടെ ഹൃദയതാളമാണ്. വിവാഹബന്ധത്തിൽ മുന്നോട്ടു പോകുമ്പോൾ മെല്ലെ കേൾവി കുറയുകയല്ലേ. പ്രണയത്തിൽ മെല്ലെ സംസാരിച്ചിരുന്നവർ ദാമ്പത്യത്തിന്റെ പഴക്കത്തിൽ ഉറക്കെ സംസാരിക്കുന്നു. കേൾവി കുറയുമ്പോഴല്ലേ ഉറക്കെ സംസാരിക്കേണ്ടിവരിക. ഹൃദയങ്ങൾ അകലുമ്പോൾ ശബ്ദം ഉയരുന്നു. അകലം കുറയ്ക്കുന്ന ആത്മാവിന്റെ  ഭാഷ ആവശ്യമാണ്.

**കാണാതെ പോകുന്ന പ്രിയപ്പെട്ടവരുടെ സഹന മുഖങ്ങൾ**

മകൾക്കുവേണ്ടി ഈ സ്ത്രീ എത്രമാത്രം അലയാനും അവഗണനയുടെ ഏതറ്റം വരെ പോകാനും തയ്യാറാകുന്നു. അല്ലെങ്കിലും ഏതൊരമ്മയും അങ്ങനെയാണ്. പ്രാണൻ വിടാൻ വെമ്പിനിന്ന യിശ്മായേലിന്റെ ഭാവി ശോഭനമായത് ചുട്ടുപൊള്ളുന്ന മരുഭൂമിയിൽ കണ്ണീരണിഞ്ഞു മുട്ടുകുത്തിയ ഹാഗാറിലായിരുന്നു. കാണാമറയത്തുള്ള മക്കളുടെ ഭാവി അമ്മമാരുടെ കാൽമുട്ടിലെ തഴമ്പിലാണ്. പുറപ്പാട് 17-ൽ മലമുകളിൽ കരങ്ങൾ ഉയർത്തുന്ന മോശയുടെ സഹനം താഴെ അമോലേക്യരുമായുള്ള യിസ്രായേലിന്റെ ജയാരവങ്ങൾക്കിടയിൽ വിസ്മരിക്കപ്പെടാനുള്ള സാധ്യതയുണ്ട്. മക്കളുടെ വാഗ്ദത്തനാടിന്റെ താക്കോൽ മാതാപിതാക്കളുടെ സഹനയാമങ്ങളിലാണെന്ന് ഒരു തലമുറ മറന്നുപോകുന്ന കാലമാണിത്. എല്ലാ മാതാപിതാക്കളും മോശയെപ്പോലെയാണ്. താൻ കൊണ്ടു നടന്നവരെയും വളർത്തിയെടുത്തവരേയും വാഗ്ദത്ത നാട്ടിലേക്ക് കയറ്റിവിട്ടു മെല്ലെ പിൻവാങ്ങുകയാണ്. മക്കളുടെ ജീവിതത്തിന്റെ വാഗ്ദത്തനാട്ടിലെത്തുമ്പോഴേക്കും മാതാപിതാക്കൾ മെല്ലെ ജീവിതത്തിന്റെ രോഗസങ്കീർണ്ണതകളിലേക്ക് പിൻവാങ്ങിയിരിക്കും. ജീവിച്ചിരിക്കുമ്പോൾ ലഭിക്കാതെ പോകുന്ന സ്നേഹാവിഷ്ക്കാരങ്ങളെയോർത്ത് ഖേദിച്ച് അവർ തിരശീലയ്ക്കു പിന്നിലേക്ക് എന്നേക്കുമായി മറഞ്ഞു പോകാതിരിക്കട്ടെ. നമ്മുടെ പ്രിയപ്പെട്ടവരുടെ സഹനമുഖങ്ങളെ ഓർത്തെടുക്കാം തിരസ്ക്കാരങ്ങളിൽ തളരാത്ത ഒരു സ്ത്രീ നമ്മോടു ചേർന്നുള്ള ആരെയൊക്കെയോ ഓർമ്മപ്പെടുത്തുന്നുണ്ട്. ഉടഞ്ഞ് പോയത് ഒരു സ്ത്രീയുടെ ആത്മാഭിമാനമാണ് എന്നിട്ടും അവൾ നടത്തുന്ന ഒരാത്മീയ പോരാട്ടമുണ്ടല്ലോ അതുമതി അവൾ എന്നും ഓർക്കപെടാൻ. ○

# പൊങ്ങച്ചവും വിദേശപഠനവും

"ഈ അമ്മ എന്നെ വെറുപ്പിക്കുകയാണ്, ഈ അപ്പാ എന്നെ കലിപ്പിക്കുകയാണ്" അശ്വതി ആകെ അസ്വസ്ഥയാണ്! പ്ലസ് ടുവിനു ശേഷം എന്ത് എന്നതിനെ ചൊല്ലി നിരന്തരം നടക്കുന്ന വഴക്കുകൾ ആ വീട്ടിലെ അന്തരീക്ഷത്തെ കലക്കി മറിച്ചിരിക്കുകയാണ് കാനഡയിൽ പഠിക്കാൻ പോകണം എന്ന ആഗ്രഹം കേട്ടപാടെ അച്ചൻ വീറ്റോ ചെയ്തു. മകൾ വിദേശത്താണ് പഠിക്കുന്നത് എന്ന് നാലാളോട് ഗമയിൽ ഒന്നു പറഞ്ഞു നടക്കാനുള്ള ആഗ്രഹം മൂലം അമ്മ ശുപാർശ ചെയ്തുവെങ്കിലും ഏശിയില്ല നാട്ടിലാണെങ്കിൽ MBBS കുറഞ്ഞപക്ഷം BSc. നേഴ്സിംഗ് അങ്ങനെ മെഡിക്കൽ ലൈനിലുള്ള എന്തെങ്കിലും പഠിക്കാനാണ് അപ്പന്റെ ഉപദേശം. അമ്മയ്ക്കും അതിനോട് യോജിപ്പാണ്. പക്ഷേ വെറുത്തും കലിച്ചും നിൽക്കുന്ന അശ്വതിക്ക് മെഡിക്കൽ നഴ്സിംഗ് കോഴ്സിന്റെ കാര്യമേ കേൾക്കണ്ട! മെഡിക്കലിനാണെങ്കിൽ ചൈനയിലോ റുമേനിയായിലോ വിട്ടു പഠിപ്പിക്കാം എന്നൊരു ഓഫറും അപ്പൻ വെച്ചുനീട്ടി. വിദേശ പഠന മോഹത്തെ ലക്ഷ്യമാക്കിയുള്ള പ്രലോഭനം ഒട്ടും പ്രയോജനം ചെയ്തില്ല. ചെന്നൈയിൽ ഒരു കോളജിൽ ചേർന്ന് ഫൈൻ ആർട്സ്, അല്ലെങ്കിൽ വിഷ്വൽ മീഡിയ പഠിക്കണമെന്ന ആഗ്രഹത്തിലുറച്ചു നിൽക്കുകയാണ് അശ്വതി. ഈ സംഘർഷാവസ്ഥയിലാണ് അശ്വതിയും കുടുംബവും കൗൺസലിംഗിനായി എത്തിയത്. നമ്മുടെ നാട്ടിൽ ഇന്ന് നിലവിലുള്ള സമ്പ്രദായമനുസരിച്ച് സ്വന്തം കരിയറിനെപ്പറ്റി ഒരു കുട്ടിക്ക് തീരുമാനമെടുക്കേണ്ടി വരുന്ന പ്രായം പതിനഞ്ചോ പതിനാറോ വയസ്സിലാണ്. ഇത് വളരെ വലിയ ഒരു അബദ്ധമാണ്. കാരണം സ്വന്ത ജീവിത ലക്ഷ്യത്തെപ്പറ്റി ഒരു അവബോധവും ഗൗരവമായ ആലോചനയും വിവേകപൂർണ്ണമായ തീരുമാനവും ഒന്നും എടുക്കാൻ പറ്റിയ പ്രായം അല്ല ഇത്. 20–22 വയസ്സ് എങ്കിലും വേണം നമ്മുടെ തലച്ചോറ് ഇതിനായി പാകപ്പെടാൻ. അതുകൊണ്ട് തന്നെ മാതാപിതാക്കളും അധ്യാപകരും ഒക്കെ ചേർന്ന് എടുക്കേണ്ട ഒരു തീരുമാനമാവണം കുട്ടിയുടെ ഭാവി നിർണ്ണയിക്കുന്ന കോഴ്സ് തെരഞ്ഞെടുക്കാൻ. പക്ഷേ ഇവിടെ കുട്ടിയുടെ താൽപര്യങ്ങൾ, അഭിരുചികൾ എന്നിവകൂടി കണക്കിലെടുത്തുള്ള തീരുമാനമാണ് ഉണ്ടാകേണ്ടത്.




ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

ഓരോ കുട്ടിയുടെയും തലച്ചോർ ഓരോ രീതിയിലാണ് രൂപപ്പെട്ടു വരുന്നത്. ജന്മവാസനകളും സിദ്ധികളും കരിയർ തെരഞ്ഞെടുക്കുന്നതിൽ വളരെ നിർണ്ണായകമാണ്. പത്താം ക്ലാസ്സ് വരെ ഉള്ള പ്രകടനം ഏതു വിഷയത്തോടാണ് കൂടുതൽ ഇഷ്ടവും കൂടുതൽ കഴിവും എന്നുള്ളതിന്റെ സൂചനകൾ നൽകും. ഇതിനൊക്കെ അനുരൂപമായ കോഴ്സ് പഠിക്കാൻ അവസരം കിട്ടിയാൽ ഇഷ്ടപ്പെട്ടു പഠിക്കാനുള്ള സാധ്യത കൂടും. കഷ്ടപ്പെട്ടു പഠിക്കാതെ ഇഷ്ടപ്പെട്ട് പഠിക്കുന്നതല്ലേ നല്ലത് എന്ന് മാതാപിതാക്കൾ ചിന്തിക്കണം. ഭാവിയിൽ തൊഴിൽ കിട്ടാൻ ഏറ്റവും നല്ലത് ഇന്ന കോഴ്സാണ് എന്ന ധാരണയിൽ കുട്ടിക്ക് ഒരു താല്പര്യവുമില്ലാത്ത ഒരു മേഖലയിലേക്ക് അവനെ/അവളെ തള്ളിവിടുന്നത് മികവിനെ സൃഷ്ടിക്കില്ല. ശരാശരിക്കാരനായി ഒരു കൊഴ്സ് പാസാകുന്നതുകൊണ്ട് ഇക്കാലത്ത് തൊഴിലുറപ്പ് ഉണ്ടാകുന്നില്ല. മികവുള്ള പ്രകടനമാണെങ്കിൽ ഏതുമേഖലയിലും ജോലി ലഭിക്കും എന്നത് വർത്തമാനകാലത്തിന്റെ സവിശേഷതയാണ്. പരമ്പരാഗതമല്ലാത്ത മേഖലകളിൽ ഒരു കുട്ടിക്ക് താൽപര്യമുണ്ടെങ്കിൽ, വാസനയും സിദ്ധിയും ഉണ്ടെങ്കിൽ, പരിശ്രമിക്കാനുള്ള മനസ്സുണ്ടെങ്കിൽ, ആ മേഖലയിൽ ഏറ്റവും മികവുള്ള സ്ഥാപനങ്ങളിലേക്ക് അയയ്ക്കാൻ ശങ്കിക്കേണ്ടതില്ല. താൽപര്യം, പരിശ്രമം, പരിശീലനം, പ്രോൽസാഹനം എന്നീ നാല് ഘടകങ്ങളാണ് കരിയർ വിജയത്തിന്റെ ഫോർമുല.

ഇനി, എന്തെങ്കിലും കാരണത്താൽ ഇഷ്ടമില്ലാത്ത ഒരു കോഴ്സിലോ കോളജിലോ ആണ് കുട്ടി എത്തിപ്പെടുന്നതെങ്കിൽ അവിടെയും ഒരു ഇടപെടൽ ആവശ്യമായിവരാം. "ഇഷ്ടപ്പെട്ടത് കിട്ടിയില്ലെങ്കിൽ, കിട്ടിയതിനെ ഇഷ്ടപ്പെടുക" എന്ന പ്രായോഗിക തത്വം കുട്ടികളും മനസ്സിലാക്കേണ്ടതുണ്ട്. കുറച്ചൊക്കെ കഷ്ടപ്പെട്ടും കുറച്ചൊക്കെ ഇഷ്ടപ്പെട്ടും കിട്ടിയ കോഴ്സ് പൂർത്തിയാക്കിയാൽ അടുത്ത ജംഗ്ഷനിൽ നിന്ന് തനിക്കിഷ്ടപ്പെട്ട റൂട്ടിലേക്ക് തിരിയാനുള്ള ഓപ്ഷൻ ഉണ്ട് എന്ന പ്രതീക്ഷ അവന് കൊടുക്കുന്നതിൽ തെറ്റില്ല. BSc. നഴ്സിംഗ് പഠിച്ചതിനുശേഷം സിവൽ സർവ്വീസിൽ എത്തിയവരുടെയും B.Tech ന് ശേഷം സ്വന്തമായി ബിസിനസ് തുടങ്ങി വിജയം വരിച്ചവരുടെയും ഒക്കെ മാതൃകകൾ നമ്മുടെ മുമ്പിലുണ്ടല്ലോ?

പഠനത്തിന്റെയും കരിയർ തെരഞ്ഞെടുത്തതിന്റെയും പേരിൽ മക്കളെ ശത്രുക്കളാക്കിയ ധാരാളം മാതാപിതാക്കളുടെ അനുഭവത്തിന്റെ അടിസ്ഥാനത്തിൽ എഴുതിയ കുറിപ്പാണിത്. അശ്വതിയുടെ കലിപ്പും വെറുപ്പും ആത്മവിശ്വാസവും സ്നേഹവുമായി മാറട്ടെ!

34

ഫാ. ഡോ. റജി മാത്യു
(ഓർത്തഡോക്സ് സെമിനാരി)

# എത്യോപ്യക്കാരനായ ഷണ്ഡന്റെ വേദപഠനവും സ്നാനവും

**(അപ്പോ. പ്ര. 8:26 - 40)**

യറുശലേമിലെ അപ്പോസ്തലന്മാരുടെ - പ്രത്യേകിച്ച് പത്രോസിന്റെയും യോഹന്നാന്റെയും - ശമര്യാ പ്രദേശങ്ങളിലുള്ള സുവിശേഷ പ്രവർത്തനമാണ് നാം കഴിഞ്ഞ ലക്കത്തിൽ ചർച്ച ചെയ്തത്. ശമര്യാപട്ടണത്തിലും ആ പ്രവിശ്യയിലുള്ള എല്ലാ ഗ്രാമങ്ങളിലും സുവിശേഷം എത്തിയ ചരിത്രം പറയുന്ന വി. ലൂക്കോസ് അടുത്തതായി പാലസ്തീനു പുറത്തുള്ള സുവിശേഷ പ്രവർത്തനത്തെപ്പറ്റി പറഞ്ഞു തുടങ്ങുകയാണ്. തുടക്കത്തിൽ, എത്യോപ്യ എന്ന വിദൂര സ്ഥലത്തുള്ള ഷണ്ഡനായ ഒരു മനുഷ്യന്റെ സ്നാനത്തെപ്പറ്റി വിവരിയ്ക്കുന്നു. ഈ വിവരണത്തിലെ അപ്പോസ്തോലൻ ശെമ്മാശ്ശന്മാരിൽ രണ്ടാമനായിരുന്ന ഫിലിപ്പോസാണ്, ലൂക്കോസ് തന്റെ സുവിശേഷത്തിലും അപ്പോസ്തോല പ്രവർത്തികളിലും 'അപ്പോസ്തോലൻ' എന്നപദം പന്തിരുവർക്കായി മാത്രം പരിമിതപ്പെടുത്തിന്നില്ലായെന്നത് ഇന്തരുണത്തിൽ പ്രസ്താവ്യമാണ്. നമ്മുടെ വേദഭാഗത്തെ പ്രധാന നായകൻ എത്യോപ്യക്കാരനും, ഒരു ഷണ്ഡനും, കന്ദക്ക എന്ന രാജ്ഞിയുടെ ഭണ്ഡാര വിചാരകനുമായിരുന്നു. എത്യോപ്യൻ ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഇദ്ദേഹത്തിന്റെ പേര് ബാക്കോസ് (Bachos) എന്നായിരുന്നു. വി. ഐറേനിയസ് എന്ന സഭാപിതാവ് ജ്ഞാനമതക്കാർക്കെതിരായി എഴുതിയ Against the Heresies എന്ന ഗ്രന്ഥത്തിൽ ഇദ്ദേഹത്തെപ്പറ്റി പറയുന്നത് 'Simon Bachos was sent into the region of Ethiopia, to preach what he had himself believed' എന്നാണ് പുരാതനകാലം മുതൽ ധാരാളം യഹൂദന്മാർ അധിവസിച്ചിരുന്ന എത്യോപ്യയിലെ ഒരു യഹൂദനായിരുന്നു ഇദ്ദേഹം.

ആവർത്തനപുസ്തകം 23:1 അനുസരിച്ച് ഷണ്ഡന്മാർക്ക് യറുശലേം ദൈവാലയത്തിൽ പ്രവേശനം അസാധ്യമായിരുന്നുവെങ്കിലും യെശയ്യാ പ്രവാചകൻ പറയുന്നത് "ഒരു ഷണ്ഡനും ഞാൻ ഒരു ഉണങ്ങിയ വൃക്ഷം എന്നുപറയരുത്. എന്റെ ശബത്തു ആചരിയ്ക്കുകയും എനിയ്ക്ക് ഇഷ്ടമുള്ളതു തിരഞ്ഞെടുക്കുകയും, എന്റെ നിയമം പ്രമാണിയ്ക്കുകയും ചെയ്യുന്ന ഷണ്ഡന്മാരോട് യഹോവയായ ഞാൻ ഇപ്രകാരം പറയുന്നു; ഞാൻ അവർക്ക് എന്റെ ആലയത്തിലും എന്റെ മതിലകങ്ങളിലും പുത്രീപുത്രന്മാരെക്കാൾ വിശേഷമായൊരു ജ്ഞാപകവും നാമവും കൊടുക്കും" എന്നാണ് (യെശ. 56:3 5). നമ്മുടെ കർത്താവും ഷണ്ഡന്മാരെ അപഹസിച്ചു പറയുന്നില്ലായെന്നത് മത്തായി 19:12 ൽ നാം കാണുന്നുണ്ട്. നാം ചർച്ച ചെയ്യുന്ന വേദഭാഗത്തിലെ ഷണ്ഡൻ ഒരു രാജ്യത്തിലെ ഭണ്ഡാരവിചാരകൻ (ഇന്നത്തെ ഭാഷയിൽ Finance Minister) ആയിരുന്നു എന്നതു പ്രസ്താവ്യമാണ്. ദൈവദൂതന്റെ വെളിപ്പാടനുസരിച്ച് ഷണ്ഡൻ യറുശലേമിൽ നിന്ന് ഗാസയ്ക്കുള്ള മരുഭൂമിയിലൂടെയുള്ള വഴിയിൽ യാത്രചെയ്യുകയാണ്. സാധാരണ തീർത്ഥാടനത്തിനു പോകുന്നവർ അങ്ങോട്ടുള്ള യാത്രയിൽ ഭക്തിപൂർവ്വം പോകുമെങ്കിലും മടക്കയാത്രയിൽ ഉത്സവലഹരിയിലായിരിയ്ക്കും. എന്നാലിവിടെ യറുശലേമിൽ (ഒരു പെരുന്നാളിനാകാം) പോയി വരുന്ന ഷണ്ഡൻ തിരുവചനത്തിന്റെ ചുരുൾ വായിച്ചുകൊണ്ടു വരുന്നത് പ്രത്യേകിച്ചും ശ്രദ്ധിയ്ക്കേണ്ടതാണ്. ഒരുപക്ഷെ അദ്ദേഹം ഈ ചുരുൾ പെരുന്നാൾ സ്ഥലത്തു നിന്നും വാങ്ങിയതാവാം.

ഷണ്ഡൻ ചുരുൾ നിവർത്തി വായിച്ചത് യെശയ്യാ പ്രവചനം 53-ാം അദ്ധ്യായം ഏഴും എട്ടും വാക്യങ്ങളുടെ ഒരു പകർപ്പാണ്. ദൈവാത്മാവിന്റെ ആജ്ഞയാൽ ഫിലിപ്പോസ് ശെമ്മാശ്ശൻ ഷണ്ഡനോടൊപ്പം സഞ്ചരിയ്ക്കുകയും അവൻ വായിക്കുന്നത് തിരിച്ചറിയുന്നുണ്ടോ എന്നാരായുകയും ചെയ്യുന്നു. ഇല്ല എന്ന മറുപടിയിൽ ശെമ്മാശ്ശൻ ഷണ്ഡനോട് വേദഭാഗത്തിന്റെ അർത്ഥം വിവരിയ്ക്കുകയും അതിൽ പരാമർശിക്കുന്നത് ലോകരക്ഷകനായ ക്രിസ്തുവിനെക്കുറിച്ചാണെന്നു ബോധ്യപ്പെടുത്തുകയും ചെയ്യുന്നു. യേശുവിൽ ആകൃഷ്ടനായ ഷണ്ഡൻ അധികം താമസിയാതെ സ്നാനപ്പെട്ട് ക്രിസ്തുസഭയോടു ചേർന്നു. ആഫ്രിക്കൻ ഭൂപ്രദേശങ്ങളിലെ ആദ്യത്തെ സുവിശേഷകൻ ഏവൻഗേലിസ്ഥനായ വി. മർക്കോസാണെങ്കിലും എത്യോപ്യയിലെ സഭ ഷണ്ഡന്റെ മാനസാന്തരം അവരുടെ ചരിത്രത്തിന്റെ തുടക്കമായി കരുതാറുണ്ട്. ഏതായിരുന്നാലും നമ്മുടെ വേദഭാഗത്തിന്റെ ശ്രേഷ്ഠത സഭയും തിരുവചനവും തമ്മിലുള്ള ബന്ധം വ്യക്തമാക്കുന്നു എന്നതാണ്. താഴെപറയുന്ന കാര്യങ്ങൾ ഇവിടെ പ്രസക്തമാണ്.

1. സഭാശുശ്രൂഷകന്റെ പ്രഥമ കർത്തവ്യം വിശ്വാസികൾക്ക് തിരുവചനം മനസ്സിലാകുന്നുണ്ടോ എന്ന അന്വേഷണമാണ്. 2. തിരുവചനത്തിലെ ഒരു ഭാഗത്തിന്റെ അർത്ഥം അന്തിമമായി വ്യാഖ്യാനിച്ചു നൽകുന്നത് സഭയാണ്; ഏതെങ്കിലും ഒറ്റപ്പെട്ട വ്യക്തികളല്ല. 3. പഴയനിയമത്തിലായിരുന്നാലും പുതിയ നിയമത്തിലായിരുന്നാലും ഏതു വേദഭാഗവും നമ്മെ ആത്യന്തികമായി എത്തിയ്ക്കേണ്ടത് നമുക്കുവേണ്ടി കുരിശിൽ മരിച്ച യേശുക്രിസ്തുവിലാണ്. 4. യേശുക്രിസ്തുവിനെ തിരിച്ചറിയുന്നവർ സ്നാനത്തിലൂടെ തങ്ങളുടെ ജീവിതഗതി മാറ്റിക്കുറിയ്ക്കുന്നു.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# ഹബക്കൂക്

മൂന്ന് അദ്ധ്യായങ്ങൾ (56 വാക്യങ്ങൾ) മാത്രമുള്ള ഒരു ചെറിയ പുസ്തകമാണ് ഹബക്കൂക് പ്രവചനം. പ്രവാചകനെക്കുറിച്ച് 1.1, 3.1 വാക്യങ്ങളിൽ പേരു പറയുന്നു എന്നതിനപ്പുറം പ്രവാചകനെക്കുറിച്ചൊരു പരാമർശവും ഈ പുസ്തകത്തിൽ കാണുന്നില്ല. ഹബക്കൂക് എന്ന വാക്കിന് 'ആലിംഗനം ചെയ്യുക' എന്നതാണ് അർത്ഥം. ദൈവത്തോടുള്ള അദമ്യമായ സ്നേഹമാണ് ഇങ്ങനെയൊരർത്ഥകല്പനയ്ക്കടിസ്ഥാനം. ദാനിയേലിന്റെ പുസ്തകത്തിലെ 'ബാലും വ്യാളിയും' എന്ന ഭാഗത്ത് (ഇടക്കാല ഗ്രന്ഥ ഗണത്തിൽ ദാനിയേലിൽ അധികമായി കാണുന്ന ഭാഗങ്ങളിലൊന്നാണിത്) സിംഹക്കുഴിയിൽ വീണ ദാനിയേലിന് ഭക്ഷണമെത്തിക്കുവാൻ നിയോഗിതനായ ഹബക്കൂക് പ്രവാചകനെക്കുറിച്ചു പരാമർശമുണ്ട്. ദാനിയേലിന്റെ സമകാലികനാണ് ഹബക്കൂക് എന്നാണീ പരാമർശം നൽകുന്ന സൂചന. പുരാതനങ്ങളായ മറ്റു പല കൃതികളിലും ഈ പ്രവാചകനെക്കുറിച്ച് പറയുന്നുണ്ട് (പ്രവാചകന്മാരുടെ ജീവിതം-ക്രിസ്തുവിനു മുമ്പ് ഒന്നാം നൂറ്റാണ്ട്, മിദ്രാഷ് സെദർ ഒലാം റബ്ബ-ക്രിസ്തുവർഷം രണ്ടാം നൂറ്റാണ്ട്; അലക്സാന്ത്രിയായിലെ ക്ലേമന്ത്-ക്രിസ്തു വർഷം 1,2 നൂറ്റാണ്ട് എന്നിവ ഹബക്കൂക് പ്രവാചകന്റെ പേര് പരാമർശിക്കുന്ന ചില ഗ്രന്ഥങ്ങളാണ്. എലീശ രക്ഷിച്ച ശൂനേം കാരിയുടെ മകനാണ് ഹബക്കൂക് എന്ന് ഒരു വാദവുമുണ്ട്. ഇതിന്റെയൊക്കെ പശ്ചാത്തലത്തിൽ ഹബക്കൂക് പ്രവാചകന്റെ പ്രവചനം ക്രിസ്തുവിൻ മുമ്പുള്ള 8 മുതൽ 4 വരെയുള്ള നൂറ്റാണ്ടുകളിൽ ആയിരിക്കാം എഴുതപ്പെട്ടത് എന്ന് പറയപ്പെടുന്നു.

കല്ദായരെക്കുറിച്ചുള്ള പരാമർശം (1:6) ക്രി.മുമ്പ് 7-ാം നൂറ്റാണ്ടിലാണ് പ്രവാചകൻ ജീവിച്ചിരുന്നത് എന്നതിന്റെ സൂചനയാണ്. ഇത് ബാബേൽ പ്രവാസത്തിനു തൊട്ടുമുമ്പുള്ള കാലമാണ്. 3-ാം അദ്ധ്യായത്തിലെ ആരാധന ബന്ധമായ ഭാഷ പരിഗണിച്ച് ഹബക്കൂക് ദേവാലയവുമായി ബന്ധപ്പെട്ട് പ്രവർത്തിച്ച പ്രവാചകനായിരുന്നു (Cultic/Temple Porphet) എന്ന് അഭിപ്രായപ്പെടുന്ന പണ്ഡിതരുണ്ട്.

ഈ പ്രവചനത്തെ മൂന്നു ഭാഗമായി തിരിച്ചു മനസ്സിലാക്കാം. ആദ്യഭാഗം (1:1 2.5) പ്രവാചകനും ദൈവവുമായുള്ള ഒരു സംഭാഷണമെന്ന രീതിയിലാണ് എഴുതിയിരിക്കുന്നത്. യഹൂദനാട്ടിൽ ദുഷ്ടത തുടരുവാൻ ദൈവം അനുവദിക്കുന്നതെന്തുകൊണ്ട് എന്ന ചോദ്യമാണാദ്യം (1.2-4). ദൈവത്തിന്റെ മറുപടി (1.5-11), യഹൂദായുടെ പാപത്തിന് പ്രതിഫലം നൽകുവാൻ ദൈവം ഒരു ജാതിയെ-കല്ദയരെ ഒരുക്കി നിർത്തിയിട്ടുണ്ട് എന്നാണ് (1-6). പ്രവാചകൻ രണ്ടാമതായി ചോദിക്കുന്നത്, യഹൂദയെ ശിക്ഷിക്കുവാൻ ദൈവം എന്തിന് പുറജാതികളെ ഉപയോഗിക്കുന്നുവെന്നാണ് (1.12-2.1). ഈ ചോദ്യത്തിനുള്ള മറുപടി 2.2-20 ഭാഗങ്ങളിൽ വിശദമായി പറയുന്നു. 'നീതിമാൻ വിശ്വാസത്താൽ ജീവിക്കും' എന്ന് പറയുന്നുണ്ട്. (2.4). ഈ ആശയം വി. പൗലൊസ് ശ്ലീഹ തന്റെ ലേഖനങ്ങളിൽ ആവർത്തിക്കുന്നുണ്ട് (റോമ. 1-17; ഗലാ. 3.11; എബ്രാ. 10:38-39).

രണ്ടാം ഭാഗത്ത് (2.6-20) വായിക്കുന്നത് യഹൂദരുടെ ശത്രുവിന് നേരെയുള്ള അഞ്ചു ശാപങ്ങളാണ്. ഇത് പ്രസിദ്ധമായ പ്രവാചക ശൈലിയിലാണ് കാണുന്നത്. 'അയ്യോ കഷ്ടം' എന്ന പ്രയോഗം ശ്രദ്ധിക്കുക (2.6,9,12,15,19).

മൂന്നാം ഭാഗം (3.1-19) ഒരു സങ്കീർത്തനമാണ്. അത് ആരാധനയ്ക്കുപയോഗിക്കുന്ന ഒരു ഗീതത്തിന്റെ ശൈലിയിലാണ്. ആശയവും അതിനൊക്കുംവിധം തന്നെ.

ഈ മൂന്നു ഭാഗങ്ങളും സൂക്ഷ്മമായി വായിച്ചാൽ ചില ചരിത്ര സൂചനകൾ ലഭിക്കും. എന്നാലവ വ്യത്യസ്ത കാലഘട്ടത്തെ സൂചിപ്പിക്കുന്നവയാണ് അതു നൽകുന്ന സൂചന, ഈ പ്രവചനം, ചെറുതെങ്കിലും വ്യത്യസ്തകാലഘട്ടങ്ങളിൽ നിന്നുള്ളതാകാം എന്നാണ്.

ഈ ഗ്രന്ഥത്തിന്റെ പ്രധാന ചിന്ത ദുഷ്ടന്റെ വളർച്ചയും നീതിമാന്റെ തളർച്ചയുമാണ്. ഈ പ്രശ്നത്തിനുള്ള പരിഹാരവും പുസ്തകം നൽകുന്നുണ്ട്. 'നീതിമാനോ വിശ്വാസത്താൽ ജീവിച്ചിരിക്കും' എന്നതാണ് ആ പരിഹാരം (2.4). ദൈവത്തിന്റെ വഴികൾ മനുഷ്യന് അഗോചരമാണ് എന്ന ആശയം ഈ പ്രവചനം മുന്നോട്ടുവയ്ക്കുന്നു. ദൈവത്തിന്റെ നിയന്ത്രണത്തിലാണ് സകലവും എന്ന ഉത്തമ ബോധ്യം എഴുത്തുകാരനുണ്ട്; സങ്കീർത്തനത്തിലൂടെ (അ.3) ഗ്രന്ഥകാരൻ അത് നമ്മെയും ബോധ്യപ്പെടുത്തുന്നു.



# PRAYERFUL 100th BIRTHDAY WISHES

## Rev. Fr. A.T. GABRIEL

ALUMMOOTTIL, KARTHIKAPPALLY



Born on : 14-02-1923
Entered Eternity : 28-06-1984

ALUMMOOTTIL FAMILY
HOLY TRINITY VIDYABHAVAN

# ഉള്ളിലെ തമോഗർത്തങ്ങൾ




ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ എപ്പിസ്കോപ്പാ

മനുഷ്യമനസ്സിലും തമോഗർത്തങ്ങളുണ്ട്-ഇരുട്ടകറ്റാൻ പല മാർഗ്ഗങ്ങൾ ഗുരുക്കന്മാർ നിർദ്ദേശിക്കുന്നു. ഫിലോക്കാലിയ ഉദാഹരണം. നാലാം നൂറ്റാണ്ടിനും പതിനഞ്ചാം നൂറ്റാണ്ടിനുമിടയിൽ രൂപപ്പെട്ട ആദ്ധ്യാത്മിക ഉൾക്കാഴ്ചകളാണുള്ളടക്കം.

ആന്തരിക ശാന്തത. മനസ്സിന്റെ ഏകാഗ്രത, ധ്യാനമനനങ്ങൾ. നല്ല ഗുരുവിൽ നിന്ന് ശിക്ഷണം അർത്ഥവത്തായ കൗദാശിക ജീവിതം. അനുതാപ വഴി. കണ്ണുനീരിലൂടെ ശുദ്ധീകരണം. മൗനത്തിന്റെ ആദ്ധ്യാത്മികത ആത്മനിയന്ത്രണം കായികാദ്ധ്വാനം. വിശുദ്ധിയുടെ ആന്തരിക സൗന്ദര്യം. സുഖാസ്വാദന തൃഷ്ണയ്ക്ക് നിയന്ത്രണം. ഭാഷണശുദ്ധി, ശുഭചിന്തകൾ, വചനധ്യാനം, ജാഗരണപ്രാർത്ഥനകൾ, ദാനധർമ്മങ്ങൾ, പശ്ചാത്താപത്തിന്റെ കർമ്മങ്ങൾ. ക്ഷമാശീലം. അനുരഞ്ജനമാർഗ്ഗം. ശ്വസനക്രമത്തിലെ ലഘുപ്രാർത്ഥനകൾ (hesychasm).

ഭാരതീയ മഹർഷി പാരമ്പര്യത്തിലും സമാനബോധനമുണ്ട്. നല്ല കാര്യങ്ങൾ കേൾക്കുക (ശ്രവണം). ദൈവനാമകീർത്തനങ്ങൾ (ഭജനം). ദൈവകൃപ ഏറ്റുപറയുക (സ്മരണം). മുട്ടുകുത്തി നമസ്ക്കരിക്കൽ. (വന്ദനം). സേവനശുശ്രൂഷകൾ (ദാസ്യം). നേർച്ച കാഴ്ച സമർപ്പണം (അർച്ചന). തിന്മകൾ നീക്കുക (വിപാടനം). അനുതാപക്കണ്ണീർ (രോദനം). ത്യാഗവഴിയും പൂർണ്ണസമർപ്പണവും (ആത്മനിവേദനം)

പ്രപഞ്ച സാഹോദര്യമാണ് യഥാർത്ഥ വെളിച്ചം. അധിനിവേശങ്ങൾ ഇരുട്ട്. സ്നേഹസാമ്രാജ്യവും സമഭാവനയും വെളിച്ചം. വെറുപ്പും വിദ്വേഷവും ഇരുട്ട്. അഹന്തയിൽ ഇരുട്ടിന്റെ ഘനം കൂടും. വിനയവും വിശുദ്ധിയും വെളിച്ചം. ആദ്ധ്യാത്മിക ജ്ഞാനവും കഠിനാദ്ധ്വാനവും ശിക്ഷണവുമാണ് വെളിച്ചമാർഗ്ഗം. അലസതയും അനീതിയും ഇരുട്ട്. ചൂഷണ മനോഭാവവും സ്വാർത്ഥതയും ഇരുട്ട് പരത്തുമ്പോൾ ദുരിതാശ്വാസം വെളിച്ചം പകരുന്നു.

സൗഹൃദകൂട്ടായ്മയും പങ്കുവയ്ക്കലിന്റെ ആനന്ദവും വെളിച്ചത്തിന്റെ രംഗവേദിയാണ്. ലഹരി മാഫിയാ സംഘങ്ങൾ ഇരുട്ട് പരത്തുന്നു. ദയയും കരുണയും മതസൗഹാർദ്ദവും ദുർബലരുടെ അവകാശ സംരക്ഷണവും വെളിച്ചം വിതറുന്നു. വാക്കും പ്രവൃത്തിയും രണ്ടാകരുത്. ആദരവും കരുതലുമാണ് വെളിച്ചം. കർമ്മോത്സുകതകയാണ് സംസ്ക്കാരത്തെ സമ്പന്നമാക്കുന്നത്.

തമസ്സ് സുഖപ്രദമല്ല. ദയവായി നാം ഇരുട്ട് പടർത്താതിരിക്കുക-നമുക്ക് സൂര്യശോഭയുടെ കൊച്ചു പതിപ്പാകാം.


ഫാ. മോഹൻ ജോസഫ്


ഫാ. ഗീവർഗീസ് ജോൺസൺ


ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

**സഹോദരൻ പദ്ധതിയുടെ ഫിനാൻസ് കോർഡിനേറ്ററായി ഫാ. മോഹൻ ജോസഫ്, ട്രഷററായി ഫാ. ഗീവർഗീസ് ജോൺസൺ, സെക്രട്ടറിയായി ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ എന്നിവരെ പ. കാതോലിക്കാ ബാവാ നിയമിച്ചു.**



*"Those we love and who have gone before us are always connected by heartstrings into infinity"*







**In Everlasting Memory Of**

**Our Parents**

*K M Varghese (Joy) & Mariam Varghese (Ammini)*

Kadamattu House, Kerala

Sabu, Saju, Vinita, Beena, Sanjanna & Silvia




# ഗേഹന്നാ

അയൽ സംസ്ഥാനങ്ങളിലേക്കുള്ള പഴയ ബസ്സ് യാത്രകൾ ഓർമ്മ വരുന്നു. രാത്രി ഏതാണ്ട് പത്തു മണി കഴിയുമ്പോഴേക്കും വലിയൊരു ദുർഗ്ഗന്ധം കാറ്റിൽ പറന്നു വന്നു മൂക്കിലടിച്ചു കയറും. കണ്ണുകൾ തുറക്കാതെ തന്നെ പിടി കിട്ടും നമ്മൾ അതിർത്തി കടന്നല്ലോ എന്ന്. ഇന്ന് കൊച്ചി അടുക്കുമ്പോഴും അതേ അനുഭവമാണ്. എന്തിനധികം, കേരളത്തിലെ ഓരോ പട്ടണവും മാലിന്യക്കൂമ്പാരങ്ങളുമായി നമ്മെ സ്വാഗതം ചെയ്യുന്ന കാലം.

എന്തും ആവശ്യത്തിലധികം ആകുമ്പോഴാണ് മാലിന്യം വർദ്ധിക്കുന്നത്. വീടുകളിലായാലും വിവാഹ സൽക്കാരങ്ങളിലായാലും ഹോട്ടലുകളിലായാലും മിച്ചം വരുന്ന സാധനങ്ങൾ ദുർഗ്ഗന്ധപൂരിതമായി അവശേഷിക്കുന്ന ദുഃസ്സഹമായ കാഴ്ച! നമ്മുടെ ആർത്തി സംസ്ക്കാരത്തിന്റെ ബാക്കി പത്രമാണ് ഇത്തരം കാഴ്ചകൾ. വിശക്കുന്നവർ എന്നും നമുക്കിടയിലുള്ളപ്പോൾ ഇത്തരം ധൂർത്തുകൾ നമ്മെ ലജ്ജിപ്പിക്കേണ്ടതാണ്.

ഒരു കാലത്ത് മലയാളിയുടെ വൃത്തി പ്രസിദ്ധമായിരുന്നു. രണ്ടു നേരം കുളി, വെള്ള വസ്ത്രങ്ങൾ, ലളിതമായ ഭക്ഷണരീതികൾ, വെടിപ്പാക്കിയ മുറ്റവും, വീടുകളും. ... അന്നൊക്കെ വീടുകളിൽ ഒരു ദിവസം ഒരു മുറത്തിൽക്കൊള്ളുന്ന മാലിന്യം മാത്രമാണ് മരച്ചുവടുകളിൽ കളയാനുണ്ടായിരുന്നത്. വല്ലപ്പോഴും കരിയിലകൾ അടിച്ചുകൂട്ടി തീയിടുമ്പോൾ പേപ്പർ വേസ്റ്റും കത്തിക്കും, അതോടെ കൊതുകുകൾ നശിച്ചു പോവുകയും ചെയ്യും. അത്രമാത്രം.

'കൂരിരുട്ടിന്റെ കിടാത്തി എന്നാൽ സൂര്യപ്രകാശത്തിനുറ്റ തോഴി
ചീത്തകൾ കൊത്തി വലിക്കുകിലുമേറ്റവും വൃത്തി വെടിപ്പെഴുന്നോൾ'

എന്ന് കവി വൈലോപ്പിള്ളി പാടി പുകഴ്ത്തിയ ആ കാക്കകറുമ്പിയും, കുപ്പ പെറുക്കി നടക്കുന്ന അന്യസംസ്ഥാനക്കാരും, ഇന്നത്തെ 'ആക്രി' കച്ചവടക്കാരുമൊക്കെ നമ്മുടെ പരിസരം ഒരു പരിധി വരെ വൃത്തിയാക്കിത്തരുന്നുണ്ട്. കൂടി വരുന്ന മാലിന്യങ്ങൾ വേണ്ടവിധം സംസ്ക്കരിക്കാനുള്ള സംസ്ക്കാരം നമ്മുടെ സർക്കാരുകൾക്കു പോരാതെയും വന്നിരിക്കുന്നു. ഇന്ന് മലയാളി പലതും കണ്ടുപഠിക്കാനുണ്ട്. ഫുട്ബോൾ മത്സരം കഴിഞ്ഞ് സ്റ്റേഡിയം വൃത്തിയാക്കാൻ ബാഗുമായി വന്ന ജപ്പാൻകാരെ നാം അതിശയത്തോടെ കണ്ടു. ഗ്രീൻറൂം വൃത്തിയാക്കാൻ മറക്കാത്ത ജപ്പാൻ ടീം അംഗങ്ങളും ലോകശ്രദ്ധയാകർഷിച്ചു. ഒരു തുണ്ടു കടലാസ് റോഡിലിടുന്നതുപോലും കൊച്ചു സിംഗപ്പൂരിൽ വലിയ ശിക്ഷയ്ക്കു വിധേയമാകും.

പഴയ നിയമത്തിൽ ഒരു ബെൻ-ഹിന്നോം താഴ്‌വരയെക്കുറിച്ചു പറയുന്നുണ്ട്. (യോശു. 15:8) യെരുശലേം നഗരത്തിന്റെ അതിർത്തിയിലുള്ള താഴ്‌വര പ്രദേശം. 18:16-ൽ അതിനെ ഗേഹന്നാ എന്നും വിളിക്കുന്നുണ്ട്. യോശീയാ രാജാവിന്റെ കാലത്ത് (640-609 BC) ഹിന്നോം താഴ്‌വര അശുദ്ധിയുടെ മറു പേരായിരുന്നു. യെരുശലേം പട്ടണത്തിലെ കുപ്പയും അറവുമാലിന്യങ്ങളും ഒക്കെ തള്ളുന്ന ഒരു താഴ്‌വര. നമ്മുടെ വിളപ്പിൽശാല പോലെ ഒന്ന്. വിജാതീയർ അവിടെ കുഞ്ഞുങ്ങളെ ബലി കൊടുത്തിരുന്ന സ്ഥലം എന്നും പാരമ്പര്യം ഉണ്ട്. അവിടെ നിരന്തരം തീയിട്ടു കത്തിക്കും. യഹൂദ, ക്രിസ്ത്യൻ പാരമ്പര്യങ്ങളിൽ ഹിന്നോം താഴ്‌വര അഥവാ ഗേഹന്നാ നിത്യനരകത്തിന്റെ പ്രതീകമായി. ക്രിസ്തുവിനെ നിരസിക്കുന്നതു മൂലമുള്ള ദുരവസ്ഥയുടെ ഭീകരതയാണ് ഗെഹന്നാ എന്ന പദം കൊണ്ടർത്ഥമാക്കുന്നത്. (ചാകാത്ത പുഴുവും കെടാത്ത തീയും). ഗെഹന്നായിൽ വീഴാതെ മനുഷ്യനെ രക്ഷിക്കുക എന്ന ദൗത്യമാണ് സഭയ്ക്ക് ഇന്നീ ലോകത്തിലുള്ളത്. നാം ദൈവത്തിനുള്ളവരാണ്; ഗെഹന്നായ്ക്കുള്ളവരല്ല.

'മനുഷ്യന് അശുദ്ധി വരുത്തുന്നതു വായ്ക്കുള്ളിൽ ചെല്ലുന്നതല്ല; വായിൽ നിന്നു പുറപ്പെടുന്നതത്രെ' (മത്താ 15:11) എന്നാണ് ക്രിസ്തു പഠിപ്പിച്ചത്. അതിനാൽ പരിസര മലിനീകരണം തടയുന്നതോടൊപ്പം തന്നെ നമ്മുടെ വാക്കും പ്രവർത്തിയും എത്രയും കരുണയും സ്നേഹവും നിറഞ്ഞതാവട്ടെ.

കുട്ടിക്കാലത്ത് ഉപദേശിമാർ വിതരണം ചെയ്തിരുന്ന ഒരു ലഘുലേഖ ഓർമ്മയിലുണ്ട്. 'തമ്പിയുടെ ഹൃദയം' എന്ന തലക്കെട്ടും താഴെ ഒരു ഹൃദയത്തിന്റെ ചിത്രവും. അതിൽ നിറയെ പുഴുവും പാമ്പും തവളയും വന്യമൃഗങ്ങളും നിറഞ്ഞിരിക്കുന്നു. തമ്പിയുടെ ഹൃദയത്തിലേക്ക് ക്രിസ്തുവിന്റെ സുവിശേഷം വെളിച്ചം വീശുമ്പോൾ എല്ലാ മലിനജന്തുക്കളും പുറത്തേക്കു ചാടി ഓടുന്നതാണ് രണ്ടാമത്തെ ചിത്രം. അതോടുകൂടി ഹൃദയം പരിശുദ്ധാത്മപ്രതീകമായ പ്രാവിന്റെ ചിത്രം കൊണ്ടു നിറയുന്നു. എത്ര വലിയ ആശയമാണ് കുഞ്ഞുമനസ്സുകളിൽ അവ പകർന്നുകൊണ്ടിരുന്നത്!

തമ്പിയുടെ ഹൃദയം ഒരു ഗെഹന്ന ആയിരുന്നു. -ദുഷ്ട മൃഗങ്ങളായ അസൂയ, ചതി, പക, ദേഷ്യം, ലൈംഗികാസക്തി, അഹങ്കാരം, ലഹരി ഒക്കെ നിറഞ്ഞത്. നമ്മുടെ യുവതലമുറയുടെയുള്ളിൽ നിന്നും ഇത്തരം തിന്മകൾ ഒഴിഞ്ഞു പോകേണ്ടിയിരിക്കുന്നു. ഗെഹന്ന ഒഴിവാക്കി നിത്യജീവൻ പ്രാപിക്കുവാൻ ഈ വരുന്ന വലിയ നോമ്പ് നമ്മെ തയ്യാറാക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

# രാജ്ഞിയായിത്തീർന്ന അടിമപെൺകുട്ടി എസ്ഥേർ



"ഇങ്ങനെയുള്ള ഒരു കാലത്തിനായിട്ടല്ലയോ നീ രാജസ്ഥാനത്തു വന്നിരിക്കുന്നത്" (എസ്ഥേർ 4:4)

വി. വേദപുസ്കത്തിൽ സ്ത്രീകളുടെ പേരിൽ എഴുതപ്പെട്ട രണ്ടു പുസ്തകങ്ങളിൽ ഒന്നാണ് എസ്ഥേർ, മറ്റേത് രൂത്ത്. ബി.സി. 5-ാം നൂറ്റാണ്ടിൽ ഇന്ത്യ മുതൽ എത്യോപ്യവരെ നീണ്ടു കിടക്കുന്ന 127 സംസ്ഥാനങ്ങൾ ഉൾപ്പെട്ട പേർഷ്യ സാമ്രാജ്യത്തിന്റെ അധിപനായ അഹശ്വേരോശ് രാജാവിന്റെ ഭരണകാലത്ത് കൊട്ടാരത്തിൽ നടന്ന സംഭവങ്ങളുടെ വിവരണമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. ശൂശാൻ രാജധാനിയിൽ രാജാവ് ഒരു വലിയ വിരുന്നു നടത്തി. തന്റെ രാജപദവിക്കൊത്ത വണ്ണം പൊൻപാത്രങ്ങളിലായിരുന്നു വീഞ്ഞു വിളമ്പിയത്. രാജ്ഞിയായ വസ്ഥിയും സ്ത്രീകൾക്കു ഒരു വിരുന്നു കഴിച്ചു. ജനങ്ങൾക്കും പ്രഭുക്കന്മാർക്കും വസ്ഥിരാജ്ഞിയുടെ സൗന്ദര്യം കാണിക്കേണ്ടതിന് അവളെ രാജകിരീടം ധരിപ്പിച്ചു രാജസന്നിധിയിൽ കൊണ്ടുവരുവാൻ രാജാവ് ഷണ്ഡന്മാരോടു കല്പിച്ചു എന്നാൽ ഷണ്ഡന്മാർ മുഖാന്തരം അയച്ച രാജകല്പന മറുത്തു വസ്ഥി രാജ്ഞി ചെല്ലാതിരുന്നു. അതുകൊണ്ട് രാജാവ് ഏറ്റവും കോപിച്ചു. രാജ്ഞിയുടെ ഈ പ്രവൃത്തി രാജ്യത്തെ സകല സ്ത്രീ കളും അറിയുമ്പോൾ അവരും തങ്ങളുടെ ഭർത്താക്കന്മാരെ നിന്ദിക്കും എന്ന് അവിടെ കൂടിയ പ്രഭുക്കന്മാർ അഭിപ്രായപ്പെട്ടു. അവരുടെ ഉപദേശം സ്വീകരിച്ച് രാജാവ് അവളുടെ രാജ്ഞി സ്ഥാനം അവളേക്കാൾ നല്ലവളായ മറ്റൊരുത്തിക്കു കൊടുക്കാൻ തീരുമാനിച്ചു. പഴയ നിയമത്തിൽ ഡൈവോഴ്സിനു ഒരുദാഹരണം. ഈ കല്പന പരസ്യമാകുമ്പോൾ സകല ഭാര്യമാരും വലിയവരോ ചെറിയവരോ ആയ തങ്ങളുടെ ഭർത്താക്കന്മാരെ ബഹുമാനിക്കും. ഏതു പുരുഷനും തന്റെ വീട്ടിൽ കർത്തവ്യത്വം നടത്തുകയും സ്വഭാഷ സംസാരിക്കയും വേണമെന്നു രാജാവ് തന്റെ സകല സംസ്ഥാനങ്ങളിലേക്കും അതതിന്റെ അക്ഷരത്തിലും അതതു ജാതിക്കു അവരവരുടെ ഭാഷയിലും എഴുത്തു അയച്ചു.

രാജാവിന്റെ ക്രോധം ശമിച്ചപ്പോൾ, രാജാവിന്റെ സേവകന്മാരായ ഭൃത്യന്മാർ രാജാവിനു വേണ്ടി സൗന്ദര്യമുള്ള യുവതികളായ കന്യകമാരെ അന്വേഷിച്ചു കണ്ടുപിടിക്കാൻ ഉദ്യോഗസ്ഥരെ നിയമിച്ചു. അവർ ശേഖരിച്ചു അന്തഃപുരത്തിൽ അന്തഃപുരപാലകനായ ഹേഗായിയുടെ വിചാരണയിൽ ഏല്പിച്ചു. അവർക്കു ശുദ്ധീകരണത്തിനു വേണ്ടുന്ന വസ്തുക്കൾ കൊടുത്തു. ഒരു വർഷത്തോളം സുഗന്ധവർഗ്ഗ ചികിത്സയിൽ അവരെ താമസിപ്പിച്ചു. രാജാവിനു ബോധിച്ച യുവതി വസ്ഥിക്കു പകരം രാജ്ഞിയായിരിക്കട്ടെ എന്നു അവർ പറഞ്ഞു..

സുന്ദരികളായ പല പെൺകുട്ടികളുടെയും അന്തഃപുരത്തിലേക്കു കൊണ്ടു വന്നു. കൂട്ടത്തിൽ യഹൂദ സ്ത്രീയായ എസ്ഥേറും ഉണ്ടായിരുന്നു. തന്റെ വളർത്തച്ഛനായ മൊർദേഖായിയുടെ നിർദ്ദേശ പ്രകാരം എസ്ഥേർ തന്റെ കുലവും ജാതിയും വെളിപ്പെടുത്തിയില്ല. സുന്ദരിയും സുമുഖിയും രൂപവതിയുമായ എസ്ഥേർ രാജ്ഞിയായി തിരഞ്ഞെടുക്കപ്പെട്ടു. മോർദേഖായി രാജധാനിയിലെ ജോലിക്കാരനായി രുന്നു. കൊട്ടാരത്തിൽ ആയിട്ടും എസ്ഥേറിന്റെ സുരക്ഷിതത്വം മോർദ്ദാഖായി ഉറപ്പിച്ചു വരുത്തി. രാജാവിനെ കൊല്ലാൻ പദ്ധതിയിട്ട രണ്ടു പേരുടെ വിവിരം മോർദ്ദേഖായി എസ്ഥേർ വഴി രാജാവിനെ അറിയിച്ചു. അത് അന്വേഷണത്തിൽ സത്യമാണെന്നു കണ്ട് അവരെ തൂക്കിക്കൊന്നു. മോർദ്ദേഖായിയുടെ കൂറും, ഭക്തിയും, വിശ്വസ്തതയും രാജാവിന് താല്പര്യമായി. ഹാമാൻ-(രാജാവിന്റെ വിശ്വസ്തൻ). രാജാവ് ഉന്നത പദവികൊടുത്ത് അവനെ രാജഭൃത്യന്മാർ കുമ്പിട്ടു വന്ദിക്കണം എന്ന് കല്പനയും കൊടുത്തു. മാർദേഖായി അവനെ കുമ്പിട്ടില്ല. അതുകൊണ്ട് അഹശ്വേരേശ് രാജാവിന്റെ രാജ്യത്തെല്ലാടവുമുള്ള മൊർദ്ദേഖായിയുടെ ജാതിക്കാരനായത യഹൂദന്മാരെയെല്ലാം നശിപ്പിക്കേണ്ടതിനു ഹാമാൻ കല്പനയുണ്ടാക്കി രാജമോതിരം കൊണ്ടു മുദ്രയിട്ടു പരസ്യം ചെയ്തു. ശൂശാൻ പട്ടണമോ കലങ്ങിപ്പോയി. ഈ വാർത്ത അറിഞ്ഞ് മൊർദ്ദേഖായി വസ്ത്രം കീറി രട്ടുടുത്തു വെണ്ണീർ വാരിയിട്ടും കൊണ്ട് പട്ടണത്തിന്റെ നടുവിൽ ചെന്ന് കൈപ്പോടെ അത്യുച്ചത്തിൽ നിലവിളിച്ചു കല്പന ചെന്ന ഓരോ സംസ്ഥാനത്തും യഹൂദന്മാരുടെ ഇടയിൽ മഹാ ദുഃഖവും ഉപവാസവും. കരച്ചിലും വിലാപവുമുണ്ടായി. ഇതിന്റെ കാരണം അറിവാൻ എസ്ഥേർ തന്റെ ഷണ്ഡന്മാരിൽ ഒരുവനായ ഹഥാക്കിനെ വിളിച്ചു മോർദ്ദേഖായിയുടെ അടുത്തേക്കയച്ചു. വസ്ത്രവും കൊടുത്തു വിട്ടു. മൊർദ്ദേഖായിയ യഹൂദന്മാരെ നശിപ്പിക്കാൻ ഭണ്ഡാരത്തിലേക്കു ഹാമാൻ വാഗ്ദാനം ചെയ്ത ദ്രവ്യ സംഖ്യയുടെ വിവരവും ശൂശനിൽ പരസ്യമാക്കിയ തീർപ്പിന്റെ പകർപ്പും അവന്റെ കൈയ്യിൽ കൊടുത്തതു എസ്ഥേറിനെ കാണിച്ചു വിവരം അറിയിപ്പാനും അവൾ രാജസന്നിധിയിൽ ചെന്നു തന്റെ ജനത്തിനുവേണ്ടി അപേക്ഷയും യാചനയും കഴിക്കേണ്ടതിനു അവളോടു ആജ്ഞാപിപ്പാനും പറഞ്ഞു. എസ്ഥേർ തന്റെ മുമ്പിലുള്ള പ്രയാസം അറിയിച്ചു.

രാജാവ് വിളിച്ചല്ലാതെ രാജാവിന്റെ പ്രാകാരത്തിൽ ചെല്ലുന്നയാളെ കൊല്ലേണമെന്നു നിയമം ഉള്ളതു എസ്ഥേർ അറിയിച്ചു മൊർദ്ദേഖായി എസ്ഥേറിനോടു മറുപടി പറവാൻ കല്പിച്ചത്. നീ രാജധാനിയിൽ ഇരിക്കയാൽ എല്ലാ യഹൂദന്മാരിലും വെച്ചു രക്ഷപെട്ടുകൊള്ളാമെന്നു നീ വിചാരിക്കേണ്ടാ. നീ ഈ സമയത്തു മിണ്ടാതിരുന്നാൽ യഹൂദന്മാർക്കു മറ്റൊരു സ്ഥലത്തു നിന്നു ഉദ്ധാരണവും രക്ഷയും ഉണ്ടാകും. എന്നാൽ നീയും നിന്റെ പിതൃഭവനവും നശിച്ചുപോകും. ഇങ്ങനെയുള്ളൊരു കാലത്തിന്നായിട്ടല്ലയോ നീ രാജസ്ഥാനത്തുവന്നിരിക്കുന്നതു (4:13,14). അതിനു എസ്ഥേർ മൊർദ്ദേഖായിയോടു മറുപടി പറവാൻ കല്പിച്ചതു നീ ചെന്നു ശൂശനിലുള്ള എല്ലാ യഹൂദന്മാരെയും കൂട്ടി മൂന്നു ദിവസം രാവും പകലും എനിക്കു

വേണ്ടി ഉപവസിപ്പീൻ. ഞാനും എന്റെ ബാല്യക്കാരത്തികളും അങ്ങനെതന്നെ ഉപവസിക്കും. പിന്നെ ഞാൻ നിയമ പ്രകാരമല്ലെങ്കിലും രാജാവിന്റെ അടുക്കൽ ചെല്ലും. ഞാൻ നശിക്കുന്നു എങ്കിൽ നശിക്കട്ടെ. (4:16). എസ്ഥേർ മൂന്നാം ദിവസം രാജവസ്ത്രം ധരിച്ചുകൊണ്ട് അകത്തെ പ്രകാരത്തിൽ ചെന്നു. രാജാവ് തന്റെ കൈയ്യിൽ ഇരുന്ന പൊൻ ചെങ്കോൽ രാജ്ഞിയുടെനേരെ നീട്ടി എസ്ഥേർ അടുത്തു ചെന്നു ചെങ്കോലിന്റെ അഗ്രം തൊട്ടു. രാജ്ഞിയുടെ അപേക്ഷ എന്താണെന്ന് രാജാവു തിരക്കി. രാജാവിനെയും ഹാമാനെയും വിരുന്നിനു ക്ഷണിച്ചു. വിരുന്നിൽ എസ്ഥേർ തന്റെ അപേക്ഷ സമർപ്പിച്ചു. തന്റെ ജനത്തെ വിറ്റുകളഞ്ഞ് അവരെ നശിപ്പിക്കാൻ ശ്രമിക്കുന്നത് ദുഷ്ടനായ ഹാമാൻ ആണെന്നു പറഞ്ഞു ഹാമാൻ മൊർദ്ദേഖായിയെ തൂക്കിക്കൊല്ലാൻ ഉണ്ടാക്കിയ കഴുമരത്തിൽ ഹാമാനെ തൂക്കിക്കൊല്ലാൻ രാജാവ് കല്പിച്ചു. ഹാമാന്റെ വീട് എസ്ഥേറിനു കൊടുത്തു. സാത്താന്റെ നിഴലാണ് ഹാമാൻ. മൊർദ്ദേഖായിക്ക് പ്രധാന മന്ത്രിസ്ഥാനം നൽകി. യഹൂദന്മാർക്കു പ്രകാശവും സന്തോഷവും ആനന്ദവും ബഹുമാനവും ഉണ്ടായി.

സ്വന്തദേശത്തേക്കു മടങ്ങിപോകാൻ സ്വാതന്ത്ര്യം ഉണ്ടായിട്ടും അന്യദേശത്തു പാർക്കുവാൻ തീരുമാനിച്ചതാണ് ആ യഹൂദന്മാർ ചെയ്ത തെറ്റ്. അങ്ങനെ അവർ ദൈവഹിതത്തിനു വെളിയിലായി. എന്നാലും ദൈവം അവർക്കുവേണ്ടി പ്രവർത്തിക്കുന്നു.

ഈ കഥയിൽ ദൈവത്തിന്റെ അത്ഭുതകരമായ പ്രവർത്തനവും ശക്തിയും ഓരോ വാക്കിലും അദ്ധ്യായത്തിലും നിറഞ്ഞു നിൽക്കുന്നു. ഒരു വീണ്ടെടുപ്പിന്റെ സ്വരം ഇവിടെ മുഴങ്ങുന്നു. അടിമകളുടെ കൂട്ടത്തിൽ നിന്നുള്ള പെൺകുട്ടി രാജ്ഞിയായി വരുന്ന ദൈവകരുതൽ എത്ര മനോഹരമാണ്. ജീവിതത്തിലെ എല്ലാ പ്രതിസന്ധികളിലും, പരീക്ഷണങ്ങളിൽ കൂടി കടന്നു പോയിട്ടും ഒരു പ്രത്യാശയുടെ അനുഭവം അവളിൽ കാണുന്നു. ദൈവം അവളിൽ കൂടി പ്രവർത്തിച്ച് വലിയ കാര്യങ്ങൾ സംഭവിക്കാൻ കാരണമായി. നമുക്ക് എസ്ഥേറിന്റെ പ്രതിബദ്ധതയും വ്യക്തതയും പങ്കിടുന്നവരാകാം.

"ഇങ്ങനെയുള്ളോരു കാലത്തിനായിട്ടല്ലയോ നീ രാജസ്ഥാനത്തു വന്നിരിക്കുന്നത്" എന്ന ചോദ്യം നാം ഓരോരുരത്തരോടുമുള്ള ചോദ്യമാണ്. ദൈവം നമ്മെ ആക്കിവച്ചിരിക്കുന്നിടത്ത് നമുക്കോരോരുത്തർക്കും ഒരു ശുശ്രൂഷയുണ്ട്. അത് കുടുംബത്തിലാകാം, ജോലി സ്ഥലത്താകാം, സമൂഹത്തിലാകാം, യാത്രയിലാകാം. ദൈവരാജ്യവേലയാണ് ഒരു യഥാർത്ഥ വിശ്വാസിയുടെ ജീവിതലക്ഷ്യം

o

## ആദരവോടെ ആശംസകൾ നേരുന്നു...



സെറാംബൂർ സർവ്വകലാശാലയുടെ പ്രസിഡന്റായി മലങ്കര ഓർത്തഡോക്സ് സഭയുടെ അടൂർ കടമ്പനാട് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്തായെ വീണ്ടും തെരഞ്ഞെടുത്തു. മേഘാലയിലെ ഹാർഡിങ് തിയോളജിക്കൽ കോളേജിൽ നടന്ന സെനറ്റിന്റേതാണ് ഈ തീരുമാനം. മലങ്കര സഭാ മാസികയുടെ മുൻ പത്രാധിപരും പ്രസിഡന്റുമാണ് അഭി. തിരുമേനി.

ഫാ. തോമസ് രാജു, കരുവാറ്റ

# നിർമ്മല നോമ്പേ... സമാധാനത്താലെ വരിക

നിർമ്മല നോമ്പാൽ കർത്താവേ' തിന്മകളെ കൈവെടിയാനും ദൈവപ്രീതിയെ സമ്പാദിച്ച ന്യോന്യം സ്നേഹിപ്പാനും ക്ഷമയും കനിവും നേടാനും യോഗ്യത ഞങ്ങൾ ക്കേകേണം'
(ബുധൻ പ്രഭാതം, എനിയോനോ)



നോമ്പിന്റെ മഹത്തായ ലക്ഷ്യമായി ആരാധനാക്രമം സാക്ഷിക്കുന്നത് തിന്മകളിൽ നിന്നുള്ള വിടുതലും ദൈവത്തോടുള്ള അടുപ്പവുമാണ്. നോമ്പിനെയും ഉപവാസത്തെയും വിശുദ്ധമായി കാണുകയും പവിത്രതയോടെ ആചരിക്കുകയും ചെയ്യുന്ന പാ രമ്പര്യമാണ് അപ്പോസ്തോലിക സഭകൾക്കുള്ളത്. നമ്മുടെ കർത്താവും നാഥനും രക്ഷിതാവുമായ യേശു ക്രിസ്തു ഉപവസിച്ചത് കൊണ്ടും (മത്തായി 4:2, മർക്കോസ് 1:13, ലൂക്കാ 4:2) മോശ(പുറ. 24:18, 34:28, ആവ. 9:18) ഏലിയാ (1 രാജാ. 19:89) അഗ്നിച്ചൂളയിലെ പൈതങ്ങൾ ( ദാനിയേൽ 3) എന്നിവർ നോമ്പ് ആചരിച്ചതുകൊണ്ടും നോമ്പ് ആചരണം വിശുദ്ധമാണെന്ന ബോധ്യം ആദിമകാലം മുതലേ നി ലനിന്നിരുന്നു. നോമ്പ് എന്ന വാക്ക് പഴയ മലയാളത്തിലെ 'നോയ് അൻപ്' എന്നതിൽനിന്നാണ് ഉത്ഭവിച്ചതെന്ന് കരുതപ്പെടുന്നു. 'സ്നേഹത്തോടെയു ള്ള സഹനം' (നോയ് –വേദന, അൻപ് = സ്നേഹം) എന്ന അർത്ഥം ഇതിന് നൽകാം. ദൈവസ്നേഹത്തിൽ നാം സ്വയം കഷ്ടം സഹിക്കുന്നതാണ് നോമ്പ് എന്ന ബോധ്യം ഇത് പകരുന്നു.ഉപവാസം എന്ന വാക്ക് പി രിച്ചെഴുതുമ്പോൾ (ഉപ-കൂടെ, വാസം – ജീവിക്കുക) എന്നാണല്ലോ അർത്ഥം. അതായത് നോമ്പും ഉപവാസവും വഴി ദൈവസ്നേഹത്തെ പ്രതി നാം നൊമ്പരങ്ങൾ സഹിക്കുകയും ദൈവത്തോടൊപ്പം ആയിരിക്കുകയും ചെയ്യുന്നു എന്നർത്ഥം നമ്മുടെ ആരാ ധനാക്രമം പകരുന്ന ചില നോമ്പ് ചിന്തകൾ പരിശോധിക്കാം.

### നോമ്പ് രക്ഷാ നൗക

'അപരാധത്തിൻ തിരയിൽ മുങ്ങാറായപ്പോൾ നോമ്പൊരു രക്ഷാ നൗക കണക്കായി'

ഈ ലോകം വൻതിരകൾ ആർത്തലയ്ക്കുന്ന ആഴിക്ക് സമാനമാണെന്നും അപരാധങ്ങളാകുന്ന തിരകളിൽ മുങ്ങി പ്രാണൻ വെടിയുവാൻ പോകുന്നവർക്ക് മുമ്പിൽ ജീവൻ രക്ഷിക്കുവാനുള്ള രക്ഷാ നൗകയായി നോമ്പ് നിലകൊള്ളുന്നു എന്നുമുള്ള പരിചിന്തനം സത്യത്തിൽ നമ്മെ വലുതായി ആശ്വസിപ്പിക്കുന്നതാണ്. ലോകമോഹങ്ങളുടെയും ഭോഗങ്ങളുടെയും ആസക്തികളുടെയും നിലയില്ലാക്കയത്തിൽ അനുദിനം ചുഴറ്റി എറിയപ്പെടുന്നവരാണ് നാമോരോരുത്തരും. അവിടെ രക്ഷയ്ക്ക് ആധാരമായി ലോകപ്രകാരമുള്ള സങ്കേതങ്ങൾ ഒന്നും തന്നെ ഇല്ലെങ്കിലും ദൈവമയച്ച സങ്കേതമായി നോമ്പ് നിലകൊള്ളുന്നുണ്ട്. നൈൽ നദിയുടെ ഓളങ്ങളിൽ മോശക്കുഞ്ഞിന്റെ ജീവനെ സംരക്ഷിച്ച ഞാങ്ങണയുടെ പെട്ടകം പോലെ പ്രളയകാലത്ത് ജീവജാലങ്ങളെ സംരക്ഷിച്ച നോഹയുടെ പെട്ടകം പോലെ ധാർമ്മികരെ പോലും വീഴിക്കുവാൻ പലരും വഴി പലതും നോക്കുന്ന ഈ ലോകത്ത് ദൈവമയച്ച രക്ഷാ നൗക നമ്മെ കാത്ത് ഈ സംസാരസാഗരത്തിൽ ശാന്തമായി നി ലകൊള്ളുന്നു. അതിനാൽ ഉയിരു സംരക്ഷിക്കുന്ന, ആത്മാനന്ദം പ്രദാനം ചെയ്യുന്ന മാർഗ്ഗമായ നോമ്പ് ക്രിസ്തു നമുക്കായി നൽകിയിരിക്കുന്നു. 'ആത്മാനന്ദം നാം നേടീടാൻ രക്ഷകനീ നോമ്പേറ്റുയിരിൻ മാർഗം കാട്ടി' (തിങ്കൾ പ്രഭാതം)

### 2. ആത്മീയ പോരാട്ടം

'പാവനമാം നോമ്പെല്ലാ ഭടനും നല്ലൊരു വാളാം നോമ്പില്ലാതി പോരിൽ വിജയം സിദ്ധിച്ചീടാ

ജീവൻ നേടാൻ ഓടിപ്പോകും വിജ്ഞാനീ നീ പോരാടീടാൻ

നോമ്പാകും വാളേന്തീടേണം' (ചൊവ്വ സൂത്താറ).

ഈ ലോക ജീവിതം ഒരേസമയം ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം ആത്മീയ- ലൗകിക പോരാട്ടങ്ങളുടേതാണ്. ദൃശ്യമായ ആയുധം ധരിച്ചുള്ള ഒരു പോരാട്ടം അല്ല ഇവിടെ ഉദ്ദേശിക്കപ്പെടുന്നത്. അദൃശ്യവും അഗോചരവുമായ ഒരു പോരാട്ടമാണ് (An Unseen Warfare)

ലൗകികമായ സകലഭോഗങ്ങളേയും എതിർത്തുനിൽക്കുവാനായി ഒരു ആത്മീയ മനുഷ്യന്റെ ശരീരം ലോകകാമനകളോട് അനുദിനം പോരാട്ടം നടത്തുന്നുണ്ട്. വിവേകികളായ ചില മനുഷ്യർ ചില കാഴ്ചകളിൽ നിന്നും കണ്ണുകളെ പിൻവലിക്കുന്നതും ചില കേൾവികളിൽ നിന്നും മനഃപൂർവ്വമായി അകന്നു നിൽക്കുന്നതും ചില സ്പർശനങ്ങളിൽ നിന്നും മാറുന്നതും ചിലയിടങ്ങളെ പരിപൂർണ്ണമായി ഉപേക്ഷിക്കുന്നതും എല്ലാം ഇതിന്റെ ദൃഷ്ടാന്തമാണ്. അതേപോലെതന്നെ ആത്മാവിനെ മലിനമാക്കുന്ന മോഹങ്ങളോടും ആത്മീയമായ ഒരു പോരാട്ടം നാം നടത്തേണ്ടിയിരിക്കുന്നു.അതിനും ആവശ്യമായി വേണ്ടത് Dispassion (മോഹമില്ലാഴ്മ) തന്നെയാണ്. മനുഷ്യന്റെ അടിസ്ഥാനപരമായ ആവശ്യങ്ങളെ മറികടന്ന് ഭോഗതൽപ്പരത വല്ലാതെ പെരുകിയ ഒരുകാലമാണ് നമുക്ക് ചുറ്റുമുള്ളത്. സമ്പത്ത് (Money), വിപണി (Market), മാധ്യമങ്ങൾ (Media) ഇവയിൽ അധിഷ്ഠിതമായ ജീവിതം നയിക്കുവാൻ ആഗ്രഹി ക്കുന്നവരുടെ എണ്ണം മുൻപെങ്ങുമില്ലാത്ത വിധം ഈ കാലത്ത് പെരുകുന്നുണ്ട്. ക്രിസ്തു ചോദിച്ചത് പോലെ സകലലോകവും നേടിയാലും ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം എന്ന ബോധ്യം നഷ്ടപ്പെട്ട് ആത്മീയ പോരാട്ടങ്ങളെക്കാൾ ഭൗതികമായ നേട്ടങ്ങൾക്കായുള്ള പോരാട്ടങ്ങൾ രഹസ്യത്തിലും പരസ്യത്തിലും എവിടെയും നടമാടുകയാണ്. 'വഞ്ചനചെയ്യുന്നവൻ എന്റെ വീട്ടിൽ വസിക്കുകയില്ല;

ഭോഷ്കു പറയുന്നവൻ എന്റെ മുമ്പിൽ ഉറച്ചുനില്ക്കുകയില്ല. യഹോവയുടെ നഗരത്തിൽനിന്ന് സകല ദുഷ്പ്രവൃത്തിക്കാരെയും ഛേദിച്ചുകളയും വരെ ദേശത്തിലെ ദുഷ്ടന്മാരെ എല്ലാം ഞാൻ ദിനംപ്രതി നശിപ്പിക്കും (സങ്കീ.101.8,9) വിശുദ്ധ മാക്സിമസിന്റെ വ്യാഖ്യാനപ്രകാരം ഒരു മനുഷ്യൻ തന്റെ ആന്തരികമായ ജീവിതത്തിൽ പോരാട്ടം നടത്തുന്നതിന്റെ വിവരണമാണ് ഈ സങ്കീർത്തന ഭാഗം.

### 3. മണ്ണിൽ നിന്നും വിണ്ണിലേക്ക് നമ്മെ ഉയർത്തുന്ന ചിറകും പാലവും

'സ്വർഗ്ഗീയ മഹാപുരിയിൽ പാറിക്കയറാൻ ആത്മാവിന് ചിറകേകും വെൺമയെഴും നോമ്പിതു താൻ' (ചൊവ്വ, രാത്രി) 'മണ്ണിൻ മക്കളെ വിണ്ണേറ്റും നോമ്പിൻ ചിറകിൻ വേഗം അവർണ്ണ്യം താൻ' (തിങ്കൾ പ്രഭാതം) ഭൂമിയിൽ ഇഴയുന്ന ബലഹീന മനുഷ്യരായ നമ്മെ സ്വർഗ്ഗത്തോളം എത്തിക്കുവാൻ ദൈവം നൽകിയ ആത്മീയ ചിറകാണ് നോമ്പ്. നോമ്പാകുന്ന ചിറകു ധരിക്കുന്ന ഒരുവന് സ്വർഗ്ഗരാജ്യ പ്രവേശനത്തിന്റെ വേഗം കൂടുന്നു. ഏലിയാവ് അഗ്നിരഥത്തിൽ സ്വർഗ്ഗത്തിലേക്ക് പ്രവേശിച്ചത് പോലെ നോമ്പ് നോൽക്കുന്നവൻ ഈ ലോകത്തിലെ ഭാരങ്ങളാൽ താഴേക്കു വലിക്കപ്പെട്ടാലും വർദ്ധിതമായ ശക്തിയോടെ സ്വർഗ്ഗത്തിലേക്ക് പറന്നു കയറും.

### 4. നോമ്പ് പറുദീസയിലേക്കുള്ള മടക്കയാത്ര

'പൂർവികമവകാശം നാം പ്രാപിച്ചിടുവാൻ നമ്മുടെ രക്ഷകനീ നോമ്പിനെ ആയുധമായി നൽകി' ( തിങ്കൾ സന്ധ്യ)

മനുഷ്യന്റെ ആദ്യ അധിവാസ സ്ഥലമായ പറുദീസ അനുസരണക്കേടും ഭക്ഷണമോഹവും വഴിയായി ആദമിന് നഷ്ടമായെങ്കിൽ ആദമിന്റെ സന്താനങ്ങൾക്ക് അവിടേക്ക് തിരികെ കയറുവാൻ നോമ്പിലെ ദണ്ഡനമസ്കാരങ്ങൾ വഴിയായുള്ള അനുസരണവും ഭക്ഷണമോഹം ഉപേക്ഷിച്ചുള്ള ഉപവാസവും വഴിയായി സാധ്യമാകുന്നു. വി. അപ്രേം പറയുന്നത് 'ആദ്യ പാപം ആദാമിന്റെ ഭക്ഷണ പ്രിയത്തിൽനിന്ന് വന്നെങ്കിൽ, മിശിഹാ തന്റെ ഉപവാസത്താൽ ആദാമിന്റെ പാപം സുഖപ്പെടുത്തി'.

പൂർണ്ണവളർച്ച എത്തുന്നതിനുമുമ്പേ മരിച്ചുപോകുന്ന ഒരേയൊരു ജീവി മനുഷ്യനാണെന്നു നോവലിസ്റ്റ് സുഭാഷ്ചന്ദ്രൻ 'മനുഷ്യനൊരു ആമുഖത്തിൽ' പറഞ്ഞുവയ്ക്കുന്നുണ്ട്. മനുഷ്യന്റെ ജീവിതം ഒരു work in progress ആണെങ്കിൽ അതിന്റെ ഒരു കണക്കെടുപ്പു സമയമാണ് ഓരോ നോമ്പും. താലന്തുകൾ നൽകിയ നാഥൻ പരിശോധിക്കുമ്പോൾ തിരുസന്നിധിയിൽ നിന്ന് സന്തോഷാനന്ദങ്ങൾ പ്രാപിപ്പാൻ നോമ്പാകുന്ന മൃദുലനുകം നമുക്ക് സഹായകവും ബലവുമാകട്ടെ.

മനുഷ്യനും സകല ചരാചരങ്ങളും സമൃദ്ധവും സുസ്ഥിരവുമായി ജീവിക്കുവാൻ അനുയോജ്യമായ അജൈവ ഘടകങ്ങളും ജൈവ വൈവിധ്യവും സന്തുലിതമായ രീതിയിൽ അടങ്ങിയ ആവാസവ്യവസ്ഥകൾ കൊണ്ടാണ് നമ്മുടെ വാസസ്ഥലമായ ഭൂമിയെ ദൈവം സൃഷ്ടിച്ചിരിക്കുന്നത്. 'ഭൂമിയും അതിന്റെ പൂർണ്ണതയും, ഭൂതലവും അതിന്റെ നിവാസികളും യഹോവയ്ക്ക് ഉള്ളതാകുന്നു'. (സങ്കീർത്തനങ്ങൾ 24:1) എല്ലാ സൃഷ്ടികളും ദൈവത്തിന്റേതാണെന്നും ദൈവത്തിന്റെ ഉദ്ദേശ ലക്ഷ്യങ്ങൾ നിവർത്തിക്കാൻ തന്റെ സൃഷ്ടിയെ നിലനിർത്തുകയും സംരക്ഷിക്കുകയും മെച്ചപ്പെടുത്തുകയും ചെയ്യുന്ന വിധത്തിൽ സൃഷ്ടിയുടെ മേൽ സർവ്വ അധികാരവും നല്കി അവയെ ഭരിക്കാൻ ദൈവം നമ്മെ നിയോഗിച്ചിരിക്കുന്നു 'നിന്റെ കൈകളുടെ പ്രവർത്തികൾക്ക് നീ അവനെ അധിപതിയാക്കി സകലത്തേയും അവന്റെ കാൽ കീഴെ ആക്കിയിരിക്കുന്നു' (സങ്കീർത്തനങ്ങൾ 8:6). ഭൂമിയുടെ ഉത്തമഗ്രഹവിചാരകർ ആകാനും സർവ്വസൃഷ്ടിയേയും സംരക്ഷിക്കാനുമുള്ള നടപടികൾ സ്വീകരിക്കാൻ നാം ബാദ്ധ്യസ്ഥരാണെന്ന് ബൈബിൾ നമ്മേ പഠിപ്പിക്കുന്നു 'യഹോവയായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടു പോയി ഏദൻതോട്ടത്തിൽ വേല ചെയ്യാനും അതിനെ കാപ്പാനും അവിടെ ആക്കി' (ഉല്പത്തി 2:15).

**ജൈവവൈവിധ്യം സൃഷ്ടിയുടെ അവിഭാജ്യഘടകം**

ഒരു പ്രദേശത്ത് കണ്ടെത്തുന്ന എല്ലാ ജീവജാലങ്ങളും മൃഗങ്ങങ്ങളുടേയും, സസ്യങ്ങളുടേയും സൂക്ഷ്മജീവികളുടെയും വൈവിധ്യം ഉൾക്കൊള്ളുന്നതാണ് ജൈവവൈവിധ്യം. ആവാസവ്യവസ്ഥയുടെ ഭാഗമായ ഓരോ ജീവികളും സങ്കീർണമായ ഒരു ജാലം പോലെ ഒരുമിച്ച് പ്രവർത്തിച്ച് സന്തുലിതാവസ്ഥ നിലനിർത്തി ഈ ഭൂമിയിലെ ജീവന്റെ നിലനിൽപിന് ഒഴിച്ചുകൂടാൻ പറ്റാത്ത ഭക്ഷണം, ശുദ്ധജലം, ശുദ്ധവായു, മരുന്ന്, പാർപ്പിടം എന്നിവ ലഭ്യമാക്കുന്നു. ഇവ എല്ലാം ജൈവവൈവിധ്യത്തിന്റെ പ്രവർത്തനം മൂലമാണ് ലഭ്യമാകുന്നത്.

# ദൈവസൃഷ്ടിയുടെ വിശ്വസ്തകാര്യവിചാരകർ ആകുന്നതിൽ നാം പരാജയപ്പെടുന്നുവോ?

**ഡോ. ജോർജ്ജ് വി. തോമസ്**
വെട്ടിമൂട്ടിൽ, വകയാർ
(മുൻ ഡയറക്ടർ, കേന്ദ്ര തോട്ടവിള ഗവേഷണസ്ഥാപനം, കാസർഗോഡ്)



ഭൂമിയുടെ സുസ്ഥിരമായ നിലനിൽപിന് ആവശ്യമായ ജൈവവൈവിധ്യം സൃഷ്ടിച്ചതിന് ശേഷമാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. 'ഭൂമിയിൽ നിന്ന് പുല്ലും വിത്തുമുള്ള സസ്യങ്ങളും ഭൂമിയിൽ അതതു തരം വിത്തുള്ള ഫലം കായിക്കുന്ന വൃക്ഷങ്ങളും മുളച്ചുവരട്ടെയെന്നും ദൈവം കല്പിച്ചു. അങ്ങനെ സംഭവിച്ചു' (ഉല്പത്തി 1:11). 'വെള്ളത്തിൽ ജലജന്തുക്കൾ കൂട്ടമായി ജനിക്കട്ടെ; ഭൂമിയുടെ മീതെ ആകാശ വിതാനത്തിൽ പറവജാതി പറക്കട്ടെ എന്നു ദൈവം കല്പിച്ചു. ദൈവം വലിയ തിമിംഗലങ്ങളേയും വെള്ളത്തിൽ കൂട്ടമായി ജനിച്ചു ചരിക്കുന്ന അതതുതരം ജീവജന്തുക്കളേയും അതതുതരം പറവജാതിയേയും സൃഷ്ടിച്ചു' (ഉല്പത്തി 1:20 22). 'അതതുതരം കന്നുകാലി, ഇഴജാതി, കാട്ടുമൃഗം ഇങ്ങനെ അതതുതരം ജീവജന്തുക്കൾ ഭൂമിയിൽ ഉളവാകട്ടെ എന്നും ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു' (ഉല്പത്തി 1:24). 'ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവരെ

സൃഷ്ടിച്ചു. ദൈവം അവനെ അനുഗ്രഹിച്ചു. നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞ് അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവജാതിയിന്മേലും സകലഭൂചരജന്തുവിന്മേലും വാഴുവീൻ എന്ന് അവരോടു കല്പിച്ചു' (ഉല്പത്തി 1:2728).

### മാനുഷിക പ്രവർത്തനങ്ങളും സൃഷ്ടിയുടെ അപചയവും

മനുഷ്യരാശിയുടെ വിനാശകരമായ പ്രവർത്തനങ്ങൾ മൂലം പ്രകൃതിയുടെ ലോലമായ സന്തുലിതാവസ്ഥ തടസ്സപ്പെടുകയും ദൂരവ്യാപക പ്രതിസന്ധികൾ ഉണ്ടാകയും അതു മനുഷ്യന്റെ നിലനില്പിനു തന്നെ ഭീഷണിയായി നിലകൊള്ളുകയും ചെയ്യുന്നു. ഭൂമിയുടെ ഉപരിതലത്തിന്റെ 75 ശതമാനവും മനുഷ്യന്റെ പ്രവർത്തനത്താൽ ഗണ്യമായി മാറി ക്കൊണ്ടിരിക്കുന്നു. 1970 നും 2016 നും ഇടയിൽ സസ്തനികൾ, മത്സ്യങ്ങൾ, പക്ഷികൾ, ഉരഗങ്ങൾ, ഉഭയജീവികൾ എന്നിവയുടെ ആഗോള സംഖ്യയിൽ ശരാശരി 68% കുറവുണ്ടായതായി WWF Living Planet റിപ്പോർട്ട് കാണിക്കുന്നു. ലോകത്തിലെ 80 ലക്ഷം സസ്യജന്തുജാലങ്ങളിൽ പത്തുലക്ഷം വംശനാശഭീഷണിയിലാണ്.

ഭൂമിയിൽ ജീവൻ നിലനിർത്തുന്നതിന് അടിസ്ഥാന വിഭവങ്ങളായ വായു, ജലം, മണ്ണ്, ജൈവ വൈവിധ്യം, അജൈവഘടകങ്ങൾ എന്നിവ.യിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന നിരന്തരമായ ശോഷണം മൂലം സൃഷ്ടിക്ക് വലിയ ആഘാതം ഉണ്ടായിരിക്കയാണ്. ജനസംഖ്യാ വർദ്ധനവിനോടനുബന്ധിച്ചുള്ള സാമൂഹികസാമ്പത്തിക വളർച്ചയുടെ ഭാഗമായ നഗരവൽക്കരണം ആവാസവ്യവസ്ഥയുടെ അപചയത്തിന്റെ പ്രധാനകാരണമാണ്. വ്യവസായങ്ങൾ വളർച്ചയുടെ ചാലക ശക്തിയാകുമ്പോൾ തന്നെ അന്തരീക്ഷ മലിനീകരണത്തിനും ഹരിതഗൃഹവാതകങ്ങളുടെ നിർഗമനത്തിനും കാരണമാകുന്നു. ആഗോളവ്യാപകമായി നടക്കുന്ന വനനശീകരണം വന്യജീവികളേയും ആവാസവ്യവസ്ഥയേയും പ്രതികൂലമായി ബാധിക്കുന്നു. കഠിന കൃഷിരീതികളും ഫോസിൽ ഇന്ധനങ്ങളുടെ വർദ്ധിച്ച ഉപയോഗവും പരിസ്ഥിതിയുടെ അപചയത്തിന് നിദാനമാകുന്നു. ഇവയുടെ ഫലമായി അന്തരീക്ഷത്തിൽ ഹരിതവാതകങ്ങളുടെ ക്രമാതീതമായ വർദ്ധനവ്, കാലാവസ്ഥാവ്യതിയാനം, ജൈവവൈവിധ്യത്തിന്റെ നഷ്ടം, മലിനീകരണം, മണ്ണിന്റെ അപചയം ഇവയെല്ലാം ഈ ഗൃഹത്തിൽ ജീവന്റെ നിലനിൽപിന് ഭീഷണിയായി ഉയർന്നു വരുന്നു.

### കാലാവസ്ഥാവ്യതിയാനം

ലോകകാലാവസ്ഥാ സംഘടനയുടെ റിപ്പോർട്ട് പറയുന്നത് കഴിഞ്ഞ ഏഴ് വർഷക്കാലം ലോകചരിത്രത്തിൽ ഏറ്റവും കൂടുതൽ ചൂട് അനുഭവപ്പെട്ട വർഷങ്ങളാണെന്നുള്ളതാണ്. കാലാവസ്ഥാവ്യതിയാന സൂചികകളായ അന്തരീക്ഷത്തിലെ ഹരിതവാതകങ്ങളുടെ അളവ്, സമുദ്രനിരപ്പിലുള്ള ഉയർച്ച, സമുദ്രതാപനിലയും അമ്ള വൽക്കരണവും റിക്കോർഡിട്ട വർഷമായിരുന്നു 2021. ഇപ്പോൾ നമ്മൾ അനുഭവിക്കുന്ന അതിതീവ്രമഴ, അസഹ്യചൂട്, കാട്ടുതീ, ചുഴലിക്കാറ്റ്, കടലേറ്റം, ഹിമപാളികളുടെ ഉരുകൽ എന്നിവ കാലവസ്ഥാമാറ്റത്തിന്റെ രൂക്ഷത കാണിക്കുന്നു. ലോകവ്യാപകമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന പകർച്ച വ്യാധികളും കാലാവസ്ഥാ വ്യതിയാനവുമായി ബന്ധപ്പെട്ടിരിക്കുന്നു. വർദ്ധിച്ചുവരുന്ന കാലാവസ്ഥാവ്യതിയാനം വലിയ സാമ്പത്തികാഘാതം ഉണ്ടാകുന്നതോടൊപ്പം ഭക്ഷ്യജലസുരക്ഷകൾക്കും ഭീഷണിയായി നിലനിൽക്കുന്നു.

### വാട്ടർക്ലേ ലോഡർ മിൽക്കിന്റെ മുന്നറിയിപ്പ്

വാട്ടർക്ലേലോഡർ മിൽക്ക് എന്ന സോയിൽ കൺസർവേഷനിസ്റ്റ് 1939 ജൂണിൽ ജറുശലേമിൽ നിന്നും നടത്തിയ റേഡിയോ പ്രഭാഷണം ആത്മീയ നിറവോടെയുള്ള ഒരു മുന്നറിയിപ്പായി കരുതപ്പെടുന്നു. ആ പ്രഭാഷണത്തിൽ ഇപ്രകാരം പറയുന്നു. 'തലമുറ തലമുറകളായി അതിലെ വിഭവങ്ങളും ഉല്പാദനക്ഷമതയും സംരക്ഷിച്ചുകൊണ്ട് വിശ്വസ്ഥരായ കാര്യവിചാരകരായി നിങ്ങൾ ഭൂമിയെ അവകാശമാക്കും. നിങ്ങളുടെ സന്തതികൾക്ക് എന്നേക്കും സമൃദ്ധി ഉണ്ടാകേണ്ടതിന് കൃഷിയിടങ്ങളെ മണ്ണൊലിപ്പിൽ നിന്നും ജീവജലം വറ്റിപ്പോകാതെയും വനങ്ങളെ നശീകരണത്തിൽ നിന്നും കുന്നുകളുടെ സസ്യാവരണം നശിച്ചു പോകാതെയും സംരക്ഷിക്കണം. ഫലഭൂയിഷ്ഠമായ ഭൂമി കാത്തു സൂക്ഷിക്കുന്നതിൽ നിങ്ങൾ പരാജയപ്പെട്ടാൽ അത് കല്ലുകൾ നിറഞ്ഞ ഫലമുണ്ടാകാത്ത പ്രദേശമായി മാറുകയും നീർച്ചാലുകൾ വറ്റിപ്പോകയും നിങ്ങളുടെ വരും തലമുറകൾക്ക് ഉപയോഗ്യമല്ലാതായി തീരുകയും ദാരിദ്രത്തിലേക്ക് അവരെ തള്ളിവിടുകയും അവർ ഭൂമിയിൽ നിന്ന് നാമാവശേഷമാകയും ചെയ്യും'.

### കാർബൺ പാദമുദ്രകൾ കുറയ്ക്കുക.

വ്യക്തികൾക്കും സ്ഥാപനങ്ങൾക്കും അവരുടെ കാർബൺ പാദമുദ്ര കുറയ്ക്കാൻ നിരവധി നടപടികൾ സ്വീകരിക്കാനും അങ്ങനെ ആഗോള കാലവസ്ഥ വ്യതിയാന ലഘൂകരണത്തിൽ ഭാഗമാക്കാകാനും സാധിക്കും. ജീവിതശൈലിയിലും വാങ്ങൽ ശീലത്തിലും മാറ്റം വരുത്തിയും ഊർജക്ഷമത വർദ്ധിപ്പിക്കുന്നതിലൂടെയും കാർബൺ പാദമുദ്രകൾ കുറയ്ക്കാൻ സാധിക്കും. പൊതുഗതാഗത വിനിയോഗം, പുനഃരുപയോഗ ഊർജ്ജ സ്രോതസുകളായ സൗരോർജ്ജം, കാറ്റിൽ നിന്നുള്ള ഊർജ്ജം എന്നിവയുടെ ഉപയോഗത്തിലൂടെയും ഭക്ഷണക്രമത്തിൽ മാംസത്തിന്റെ അംശം കുറയ്ക്കുന്നതിലൂടെയും, മാലിന്യങ്ങൾ ശാസ്ത്രീയമായി സംസ്കരിക്കുന്നതിലൂടെയും, മരങ്ങൾ നട്ടുപിടിപ്പിക്കുന്നതിലൂടെയും, നമുക്കാവശ്യമായ പച്ചക്കറികൾ സ്വന്തം കൃഷിയിടങ്ങളിൽ ഉല്പാദിപ്പിക്കുന്നതിലൂടെയും കാർബൺ പുറന്തള്ളൽ കുറയ്ക്കാൻ സാധിക്കും.

### ആവാസവ്യവസ്ഥകളുടെ പുനഃരുദ്ധാരണം

ജൈവവൈവിധ്യത്തിന്റെ സംരക്ഷണത്തിലൂടെയും പ്രകൃതിയുമായി ഇണങ്ങിയുള്ള ജീവിത ശൈലിയിലൂടെയും ജൈവമണ്ഡലത്തിന്റെ പാദമുദ്ര വികസനത്തിലൂടെയും ആവാസവ്യവസ്ഥയുടെ പുനഃരുദ്ധാണം സാദ്ധ്യമാകേണ്ടതുണ്ട് വർദ്ധിച്ച ജനസംഖ്യയേയും വികസനപ്രവർത്തനം മൂലം ഉണ്ടായ ഭൗതീകവളർച്ചയേയും പാരിസ്ഥിതികമായി ഉൾക്കൊള്ളാനുള്ള ശക്തി ഭൂമിയെന്ന ഗ്രഹത്തിന് ഇല്ലാതായി കൊണ്ടിരിക്കയാണ്. ശുദ്ധമായ വായു ശ്വസിക്കുന്നതിനും, ശുദ്ധമായ വെള്ളം ലഭ്യമാകാനും പോഷകസമൃദ്ധമായ ഭക്ഷണം താങ്ങാനാകുന്ന വിലയ്ക്ക് ലഭ്യമാകാനും പ്രകൃതിക്കിണങ്ങിയ ജീവിതശൈലിയിലേക്ക് തിരിച്ച് പോകേണ്ടതുണ്ട്. ലോകപരിസ്ഥിതി ദിനത്തിന്റെ മുഖ്യവിഷയമായ 'ഒരേ ഒരു ഭൂമി' നമ്മേ ഓർമ്മപ്പെടുത്തുന്നത് പ്രകൃതി ദുരന്തങ്ങൾക്ക് നിദാനമായ ഇന്നത്തെ നമ്മുടെ ജീവിതശൈലിയിൽ മാറ്റങ്ങൾ വരുത്തി ജീവന്റെ നിലനിൽപിനുതകുന്ന പ്രകൃതി സൗഹാർദ്ദസുസ്ഥിര ജീവിതശൈലി സ്വീകരിക്കാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു എന്നതാണ്. ദൈവസൃഷ്ടിയുടെ ഉത്തമ ഗൃഹവിചാരകർ ആകുന്നതിൽ നാം പരാജയപ്പെടുയാണെങ്കിൽ മനുഷ്യരാശിയുടെ വിനാശകരമായ അന്ത്യത്തിന് അത് കാരണമാകും. ദൈവ സൃഷ്ടിയുടെ സംരക്ഷണം ഓരോ വിശ്വാസിയുടേയും കടമയും ദൗത്യവുമായി ഏറ്റെടുത്ത് നടപ്പാക്കുമ്പോൾ നാം സുസ്ഥിരത കൈവരിക്കുകയും ദൈവഹിതം നടപ്പാക്കപ്പെടുകയും ചെയ്യും.





# സഹോദരൻ

(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)



**Sahodaran (Brother) 2022-23**

24-Dec-22 to 30-Jan-23

| | |
|---|---|
| Educational Aid | 23,96,400.00 |
| Housing Aid | 13,91,874.00 |
| Marriage Aid | 9,60,000.00 |
| Medical Aid | 24,88,884.40 |
| SPECIAL AID | 1,28,500.00 |
| Grand Total | 83,65,658.40 |

1200. KM. Joy Karimkuttickal
1201 Acquline Jose
1202 Achamma Thomas, NY
1203 Josy Mathew NY
1204. Eapen A. Mathew NJ
1205 Susan M. Kalayailparambil,NJ
1206 ST. Mary's Orthodox Cathdral,PA
1207. Joseph K. kappil, NY
1208 Shanti Mammen, NJ
1209 Sunday School, NE DIOC
1210. Mar Bahanan Orthodox Valiyapally, PTM
1211 Sr. Elsa, St.Mary'sConvent,Kozhimala
1212 Sr. Rebecca, St.Mary'sConvent, Kozhimala
1213. MMVS, Central Office, Muttambalam
1214. Santhamma, Mannooparambil, Vazhoor
1215. M.K. Mani, Manganam
1216. Sajeev C. Mani, Aymanam
1217 LalgiCherian&Family, Dubai
1218 Sonu Abraham Easow, Vazhuvady
1219 GeevargheseYohannan, Oman
1220 K.I. Paulose, EKM
1221. RijoMathai, Vazhoor
1222 C.G. Varghese, Pathichira
1223 MarthmariyamPathichira Group
1224 St. John's Orthodox Church, Pathichira
1225 Zacharia. John Thiruvalla
1226 Baby Zacharia, Thiruvalla
1227 Prayer Group, St. Stephens Orthodox Church, Thiruvalla
1228 Sabu Thomas, Thiruvalla
1229. Shaji, Kochukutty, Dubai
1330. Saji. Jacob, Thiruvalla
1331. St. George Indian Orthodox Church, Ireland
1332 C Y Mathew, USA
1333 Elsy. Jacob, Thazhathangady
1334. K.J. Jacob, Kochettu, Thazhathangady
1335 Vicar Mar Semavoon Orthodox Church, Manjakkala
1336 Selina, Pampakuda
1337. St. Kuriakose Orthodox Valiyapalli, Anandapally, Adoor
1338 Sunday School, Students, St. Thomas Church, Meenadom
1339. P.M. Thomas
1340. IssacMammen, Perumbavoor
1341. St. Gregorios Orthodox Syrian Church, Jeddah, SA
1342. BijoElcey Thomas
1343. SanthoshIssac, Thiruvalla
1344. Sumu John, PTM
1345 Binu Varghese, Salalah
1346. Orthodx Christian Youth Movement, Salalah
1347. Anil John, Kottarakkara
1348. St. Stephen's Orthodox Syrian Church, Salalah
1349. Manoj, Paumala, Oman
1350. George. P Joseph, Oman
1351. Joseph . Varghese, Oman
1352 Jinu Thomas Oman
1353. Biji. Varghese, Oman
1354. Geevarghese Mani Kollarakuzhi
1355. Siby. George, PTM
1356. Shanty . John
1357. Fr Mathew Nedumparambil
1358. K.V. Thomas
1359. Ashok Simon, Kochi
1360. Annamma A.T.
1361 Austin TW
1362. William I.T
1363. Robin Mathew, Kuwait
1364. Saji. Varghese Palakunnel
1365. Geo Paul
1366. Sussy Varghese
1367. Vinu Kuriakose
1368. Korah T Mani
1369 Benu Varghese Usa
1370 Ammini Jacob Varghese Florida
1371 Fr.George Varghese Ny
1372 Philipose Vazhayil
1373 Fr.Paul A Cherian Ny
1374 Thomas Ny
1375 Mary Roy Ny
1376 Koshy O Thomas NY
1377 Scaria Mathew Ny
1378 Raju &Family NY
1379 Shibu Venad,PA
1380 Fr.Aby Paulose NY
1381 Pappachen NY
1382 Philip C Abraham
1383 Mariyakutty Thomas NY
1384 Malankara Orthodox Christian Fellowship PA
1385 Shob A Cherian NY
1386 Mariama Chacko NY
1387 Merline P Abraham
1388 Helen Mammen NJ
1389 Bilu & Julie Mathew NY
1390 Prince Jacob & Salini Prince
1391 Kavunkal T George NY
1392 Sheena M Koshy NY
1393. Fr.Joy V Pyngolil FL
1394. Fr.Dileep Cherian NY
1395. Jain Kallarakkal PA
1396 Manappurath V Abraham NY
1397 Fr.John Thomas NY
1398 Thomas P M

**Address**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884663 |
| IFSC | | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

**Malankara Orthodox Syrian Church**

Catholicate Aramana,
Devalokam P.O (Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no. 0481 2578500, 2578499
*Email*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer :*
pro@mosc.in

## For Favours Received






ഒരു വിശ്വാസി, ന്യൂയോർക്ക്

ഗ്രന്ഥപരിചയം :
ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

# പ്രകാശം പരത്തുന്ന ചരിത്ര സ്പന്ദനങ്ങൾ

**മലങ്കര സഭയുടെ സ്വത്വബോധവും സ്വാതന്ത്ര്യവും അടയാളപ്പെടുത്തുന്ന അവിസ്മരണീയ സംഭവങ്ങളുടെ ചരിത്ര വഴികൾ കാലാനുക്രമം അവതരിപ്പിച്ചിരിക്കുന്ന റഫറൻസ് ഗ്രന്ഥം. AD 40 മുതൽ 2022 നവംബർ 2 വരെയുള്ള ചരിത്ര സ്പന്ദനങ്ങളുടെ നേർസാക്ഷ്യം. കോവി ഡ് അടച്ചിരിപ്പു കാലം ഫലപ്രദമായി ചരിത്ര ഗവേഷണത്തിനും വിജ്ഞാന സ്രോതസ്സുകൾ കണ്ടെത്തുന്നതിനുമായി വേർതിരിച്ചതിനാൽ പ്രൗഢമായ ഈ അക്ഷയ ഖനി മലങ്കര സഭാചരിത്രത്തിന് ലഭ്യമായി.**



മലങ്കര ഓർത്തഡോക്സ് സഭാചരിത്രത്തിന്റെ അവിസ്മരണീയ സംഭവങ്ങളുടെ കാലാനുക്രമണികയാണ് പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ 'മലങ്കര സഭ: ചരിത്രസ്പന്ദനങ്ങൾ' എന്ന ഗ്രന്ഥം. കോവിഡിന്റെ അടച്ചിരിപ്പുകാലം നൽകിയ നിർബ്ബന്ധിത തപസ്സിന്റെ ഒരു ദൈവികദാനമാണ് ഈ കൃതിയെന്ന് പ. ബാവ ആമുഖത്തിൽ വ്യക്തമാക്കുന്നു.

ഇന്ത്യയിലെ ക്രൈസ്തവ ചരിത്രത്തിന്റെ തുടക്കം എ.ഡി. 52-ൽ ക്രിസ്തു ശിഷ്യനായ വി. മാർത്തോമ്മാ ശ്ലീഹായുടെ സന്ദർശനം മുതലുള്ളതാണ്. വി. മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ വന്ന് സുവിശേഷം അറിയിച്ച് സഭ സ്ഥാപിച്ചു. ഇന്ത്യയിലെ ക്രൈസ്തവ സഭകളുടെ ചരിത്ര ബോധത്തിന്റെ അടിസ്ഥാനം മാർത്തോമ്മൻ പൈതൃകമാണ്.

മലങ്കര സഭയുടെ പ്രാരംഭം മുതൽ ഏകദേശം 16-ാം നൂറ്റാണ്ട് വരെ സഭ അവിഭക്തവും ഇന്ത്യൻ സംസ്കാരത്തോടും പാരമ്പര്യാനുഷ്ഠാനങ്ങളോടും ഇഴുകി ചേർന്നിരുന്നതുമാണ്. ഇന്ത്യയിൽ എത്തിയ പാശ്ചാത്യമിഷണറിമാരുടെ വിവിധ പ്രവർത്തനഫലമായി മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികൾ വിവിധ സഭാവിഭാഗങ്ങളായി തീർന്നു. ആഗോളതലത്തിൽ വ്യാപിച്ചിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ചരിത്രവേരുകൾ മാർത്തോമ്മൻ പൈതൃകമാണ്.

മലങ്കര സഭയുടെ ചരിത്ര സ്പന്ദനങ്ങൾ എഴുതിയ പശ്ചാത്തലം പ. കാതോലിക്കാ ബാവ ആമുഖത്തിൽ വിവരിക്കുന്നു:

'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ചരിത്രത്തിൽ ചില നിർണ്ണായക നിമിഷങ്ങളുണ്ട്. മലങ്കരസഭയുടെ സ്വഭാവവും സംസ്കാരവും ഇവ വെളിവാക്കുന്നു. മലങ്കര നസ്രാണികൾ കടന്നുപോയ ചരിത്രത്തിന്റെ ഒഴുക്കിൽ മലങ്കര സഭാമക്കളുടെ ജീവിതശൈലികളിലും സ്വഭാവ രൂപീകരണത്തിലും വീക്ഷണങ്ങളിലും കാര്യമായ സ്വാധീനം ചെലുത്തിയിട്ടുള്ള സംഭവങ്ങൾ എടുത്തുകാട്ടുവാനുണ്ട്. അതിനുള്ള ഒരു എളിയ ശ്രമമാണ് ഈ പുസ്തകരചന'.

മെത്രാപ്പോലീത്ത എന്ന നിലയിൽ മുപ്പത് വർഷത്തെ (1991-2021) അനുഭവ പരിചയവും ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ഗുരു എന്ന നിലയിൽ 37 വർഷത്തെ ബോധന പാരമ്പര്യവും (1984-2021) ഈ ചരിത്ര ഗ്രന്ഥരചനയെ ആധികാരികമാക്കിയിട്ടുണ്ട്. മലങ്കര സഭാചരിത്രത്തിലെ അരനൂറ്റാണ്ടിലധികമുള്ള നിരവധി നിർണ്ണായക നിമിഷങ്ങൾക്ക് സാന്നിദ്ധ്യവും നേതൃത്വവും നൽകുവാൻ പ. ബാവാ തിരുമനസ്സിന് കഴിഞ്ഞിട്ടുണ്ട്.

ഏകദേശം 1973 മുതലുള്ള സഭയുടെ വിവിധങ്ങളായ പ്രവർത്തനങ്ങൾക്ക് സജീവസാന്നിദ്ധ്യവും നേതൃത്വവും നൽകിയ പ. ബാവാ തിരുമേനി 2022 വരെയുള്ള സഭാ ചരിത്ര സ്പന്ദനങ്ങൾ സംക്ഷിപ്തമായി ഇതിൽ ക്രോഡീകരിച്ചിരിക്കുന്നു.

മലങ്കര സഭയുടെ ചരിത്ര സ്പന്ദനങ്ങൾ എങ്ങനെ രൂപപ്പെട്ടു എന്നതിന്റെ വിവരണം പ.ബാവ ആമുഖത്തിൽ പറയുന്നുണ്ട്.

സഭാ കേസുകളുടെ നടത്തിപ്പിന് പരിശുദ്ധ സഭ ബലഹീനനായ എന്നെ ചുമതലപ്പെടുത്തി. അന്നുമുതൽ മലങ്കര സഭാ ചരിത്രത്തിലെ നിർണ്ണായ നിമിഷങ്ങളും അവ സഭാ ജീവിതത്തിലുണ്ടാക്കിയ മാറ്റങ്ങളും പുരോഗതിയും പഠിക്കുവാനിടയായി. മലങ്കരസഭാ ചരിത്രവും ഭരണഘടനയും കോടതിവിധികളും കൂടുതൽ ശ്രദ്ധയോടെ പഠിക്കുവാൻ ശ്രമിച്ചപ്പോൾ സഭയുടെ ഇന്നത്തെ സ്വഭാവ തനിമയും മനസ്സിലാക്കുവാൻ സാധിച്ചു.

സ്വത്വബോധത്തിന്റെയും സ്വാതന്ത്ര്യാഭിമാനത്തിന്റെയും മാനസിക ഭാവത്തിന്റെ അടിസ്ഥാനത്തിലാണ് ഈ ചരിത്രനിമിഷങ്ങളെ കോറിയിട്ടിരിക്കുന്നത്. വീക്ഷണത്തിൽ വൈകല്യങ്ങളും വിവരണത്തിൽ അവ്യക്തതയും മറ്റുള്ളവർക്കു തോന്നിയേക്കാം. കഴിയുന്നിടത്തോളം ആത്മാർത്ഥമായി ചരിത്രസത്യങ്ങളെ അവലോകനം ചെയ്യുവാൻ ശ്രമിച്ചിട്ടുണ്ടെന്നുള്ള ആത്മവിശ്വാസമുണ്ട്'.

ഈ ഗ്രന്ഥത്തിന് പ്രൗഢമായ അവതാരിക എഴുതിയത് 95 വയസ്സിലേക്ക് പ്രവേശിച്ച വന്ദ്യ ഡോ. റ്റി. ജെ. ജോഷ്വ അച്ചനാണ്. മലങ്കര സഭാ ചരിത്രത്തിലെ ഒരു നൂറ്റാണ്ടിന്റെ നേർ സാക്ഷിയായ അദ്ദേഹം അവതാരികയിൽ എഴുതി:

'ആധുനിക കാലഘട്ടത്തിലെ സഭാ സംബന്ധമായ സമ്മേളനങ്ങളിലും സംഘടനകളിലും ഭാഗഭാഗിത്വമുണ്ടായിരുന്ന പ. ബാവയുടെ ചരിത്ര വിജ്ഞാനവും, വിശ്വാസ ബോദ്ധ്യവും

സഭയുടെ വ്യവഹാര രംഗത്തും

അഭിഭാഷകർ പ്രയോജനപ്പെടുത്തിയിട്ടുണ്ട്. ഈ ഗ്രന്ഥരചനയ്ക്ക് പ്രചോദനം നൽകിയത് ആ ഉദ്യമമാണ് ഇതഃപര്യന്തം മറ്റാരും ചെയ്തിട്ടില്ലാത്ത സംരംഭമായി ഈ കൃതിയുടെ രൂപീകരണത്തെ വിശേഷിപ്പിക്കാം. ഇതൊരു റഫറൻസ് ഗ്രന്ഥമായി, പ്രത്യേകിച്ച് ചരിത്രഗവേഷകർക്കും വിദ്യാർത്ഥികൾക്കും അനുഭവപ്പെടും'.

മലങ്കര സഭയുടെ 21 നൂറ്റാണ്ടിന്റെ ചരിത്ര സംക്ഷിപ്തമാണ് ഇതിൽ പ്രകാശം പരത്തുന്നത്. മലങ്കര സഭയുടെ രണ്ടായിരം വർഷത്തെ സുപ്ര

ധാന ചരിത്ര സംഭവങ്ങൾ 14 അദ്ധ്യായങ്ങളിലായി രേഖപ്പെടുത്തിയിരിക്കുന്നു. സൂക്ഷ്മ വിശകലനത്തിൽ ഇത് കേരളത്തിലെ ക്രൈസ്തവ സഭകളുടെ ചരിത്രസാക്ഷ്യത്തിലെ രജതരേഖ കൂടിയാണ്. മാർത്തോമ്മൻ പൈതൃകം, പേർഷ്യൻ ബന്ധം, പോർച്ചുഗീസ് ബന്ധം, ഉദയംപേരൂർ സുന്നഹദോസ്, കൂനൻ കുരിശ് സത്യം, മുളന്തുരുത്തി സുന്നഹദോസ്, കാതോലിക്കേറ്റ് സ്ഥാപനം, മലങ്കര സഭാ സമാധാനം , മാർത്തോമ്മൻ സ്വത്വബോധം, കാതോലിക്കേറ്റ് ശതാബ്ദി, സുപ്രീംകോടതി വിധി, മലങ്കര അസോസിയേഷൻ, മെത്രാൻ സ്ഥാനാഭിഷേകം തുടങ്ങി അനവധി സംഭവങ്ങളുടെ ദീർഘമായ ചരിത്ര സ്പന്ദനങ്ങളാണ് ക്രമീകൃതവും കൃത്യവുമായി ഇതിൽ അവതരിപ്പിച്ചിരിക്കുന്നത്. ഏത് വിഷയത്തിന്റെയും ചരിത്ര സൂചന അതിവേഗം കണ്ടെത്തുവാൻ ഈ കൃതി സഹായിക്കും.

'സ്വത്വബോധത്തിന്റെയും സ്വാതന്ത്ര്യാഭിമാനത്തിന്റെയും മാനസിക ഭാവത്തിന്റെ അടിസ്ഥാനത്തിലാണ് ഈ ചരിത്രനിമിഷങ്ങളെ കോറിയിട്ടിരിക്കുന്നത്. വീക്ഷണത്തിൽ വൈകല്യങ്ങളും വിവരണത്തിൽ അവ്യക്തതയും മറ്റുള്ളവർക്കു തോന്നിയേക്കാം. കഴിയുന്നിടത്തോളം ആത്മാർത്ഥമായി ചരിത്രസത്യങ്ങളെ അവലോകനം ചെയ്യുവാൻ ശ്രമിച്ചിട്ടുണ്ടെന്ന്' പുസ്തകത്തെക്കുറിച്ച് പ. ബാവ വ്യക്തമാക്കുന്നു.

മലങ്കരസഭയ്ക്ക് പ്രതീക്ഷയും പ്രത്യാശയും പ്രകാശവും പകരുന്ന പ.ബാവ തിരുമേനിയുടെ ദീർഘമായ യാത്രയിലും പ്രവർത്തനത്തിലും ഗവേഷണത്തിനും ഗ്രന്ഥരചനയ്ക്കുമായി കൃത്യമായി സമയം വേർതിരിച്ച് കൃത്യനിർവ്വഹണം പൂർത്തിയാക്കുന്നത് ഏവർക്കും മാതൃകയാണ്. ഇംഗ്ലീഷിലും മലയാളത്തിലുമായി പ.ബാവ എഴുതിയ വേദശാസ്ത്ര - സഭാചരിത്ര രചനകൾ അതീവ ശ്രേഷ്ഠമാണ്.

ആഗോള തലത്തിൽ ചരിത്ര രേഖകൾ ആലേഖനം ചെയ്യപ്പെടുവാൻ ഈ ഗ്രന്ഥത്തിന്റെ ഇംഗ്ലീഷ് പതിപ്പ് അനിവാര്യമാണ്. നിരന്തരമായ ഗവേഷണത്തിന്റെയും ചരിത്ര വിശകലനത്തിന്റെയും അടിസ്ഥാനത്തിൽ രൂപപ്പെടുത്തിയിരിക്കുന്ന ഈ ഗവേഷണ ഗ്രന്ഥം മലങ്കര സഭാചരിത്രത്തിന്റെ നേർക്കാഴ്ചകൾ ഒറ്റനോട്ടത്തിൽ തിരിച്ചറിയുവാൻ സഹായിക്കും.

**അവതാരിക : ഫാ. ഡോ. ടി.ജെ. ജോഷ്വ, എം.ഒ.സി പബ്ളിക്കേഷൻസ്, കോട്ടയം, പേജ് 296 വില . 400, കോപ്പികൾക്ക് വിളിക്കുക . 0481 2561305**

# മാർ അന്ത്രയോസ് ബാവയും കല്ലട വലിയ പള്ളിയും



മലങ്കര സഭാചരിത്രത്തിൽ ക്രിസ്ത്യാനികളുടെ പരമ്പരാഗത വിശ്വാസത്തിൽ അലിഞ്ഞ് ചേർന്നിട്ടുള്ള ഒരു നാമധേയമാണ് മാർ അന്ത്രയോസ് ബാവ (കല്ലട വല്യപ്പൂപ്പൻ). തീർത്ഥാടകൻ തീർത്ഥജലത്തിന് വേണ്ടിയാണ് യാത്രചെയ്യുന്നത്. നമ്മുടെ കർത്താവ് കൽപ്പിക്കുന്നു 'എന്റെ അടുക്കൽ വരുന്നവന് ഒരുനാളും ദാഹിക്കുകയില്ല, അവനിൽ നിന്ന് ജീവജലത്തിന്റെ ഉറവകൾ പുറപ്പെട്ട് വരും'. ദൈവത്തിൽ നിന്ന് പ്രാപിച്ച് മറ്റുള്ളവർക്ക് അനുഗ്രഹങ്ങൾ സമൃദ്ധിയായി ചൊരിഞ്ഞ് കൊടുക്കുക എന്നതാണ് ഏതൊരു വിശുദ്ധന്റെയും ജീവിത ലക്ഷ്യം. കല്ലട വല്യപ്പൂപ്പൻ എന്നറിയപ്പെടുന്ന മാർ അന്ത്രയോസ് ബാവ ഏ. ഡി 1678 ൽ കേരളത്തിൽ എത്തി സിറിയയിൽ നിന്ന് വന്ന ഈ പിതാവ് സത്യവിശ്വാസ സംരക്ഷകനായി മലങ്കരയിൽ പ്രവർത്തിച്ചു. മുളന്തുരുത്തിയിൽ മൂന്ന് സഹോദരങ്ങളോടൊപ്പം എത്തിച്ചേർന്ന ഈ പരിശുദ്ധന്റെ സഹോദരങ്ങളിൽ ഒരാൾ റമ്പാനും മറ്റുള്ളവർ അയ്മേനികളും ആയിരുന്നു. മുളന്തുരുത്തിയിൽ ദീർഘകാലം വസിച്ച അദ്ദേഹം കിഴക്കോട്ട് യാത്ര ചെയ്ത്, കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളുടെ സംഗമസ്ഥലവും വ്യാപാരകേന്ദ്രവും ആയ വെട്ടിക്കൽ എത്തി. അവിടെ, കുരിശു പള്ളിയോട് ചേർന്ന് ഒരു ഭവനം നിർമ്മിച്ച് താമസം ആരംഭിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന സഹോദരങ്ങളിൽ ഒരാൾ മുളന്തുരുത്തിയിൽ വിവാഹം കഴിച്ച് താമസിച്ച് പോന്നു ഈ സഹോദരസന്തതിപരമ്പരയിൽപ്പെട്ടവരാണ് മുളന്തുരുത്തിയിൽ ജാതരായ പരിശുദ്ധ പരുമലതിരുമേനിയും പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവമാരും, വെട്ടിക്കൽ നിന്നും യാത്ര തിരിച്ച് മാർ അന്ത്രയോസ് ബാവ, കുറുപ്പും പടി, പുത്തൻകാവ്, മണർകാട് തുടങ്ങിയ സ്ഥലങ്ങളിലും താമസിക്കുകയുണ്ടായി, അതിനുശേഷം അദ്ദേഹം യാത്രചെയ്ത് കല്ലടയിൽ എത്തി. ഏഡി 9-ാം നൂറ്റാണ്ടിൽ കല്ലടയിൽ പരിശുദ്ധ ദൈവ മാതാവിന്റെ നാമത്തിൽ ഒരു ദൈവാലായം സ്ഥാപിതമായിരുന്നു. ജലമാർഗ്ഗം വന്ന് ചേരുന്നതിനുള്ള സൗകര്യവും ഈ ദൈവാലയത്തിന്റെ പൗരാണികതയും മൂലം ഈ ദേശം തന്റെ പ്രവർത്തന കേന്ദ്രമാക്കി തീർത്തു. കല്ലട പള്ളിയിൽ താമസിച്ച് കൊണ്ട് സത്യവിശ്വാസം പഠിപ്പിക്കുവാനും മറ്റുള്ളവരെ ദൈവത്തിങ്കലേക്ക് ആകർഷിക്കുവാനും ആ പുണ്യ പിതാവിന് കഴിഞ്ഞു. 1692 കുംഭം 19 ന് കാലം ചെയ്ത പരിശുദ്ധനെ കല്ലട വലിയപള്ളിയിലെ വിശുദ്ധ മദ്ബഹായിൽ കബറടക്കി.

മലങ്കര സഭയിലെ തെക്കൻ മേഖലയിലെ പ്രഥമ തീർത്ഥാടന കേന്ദ്രമായ ഈ ദൈവാലയം പരിശുദ്ധ അന്ത്രയോസ് ബാവയുടെ നാമത്തിലുള്ള ഏക തീർത്ഥാടന കേന്ദ്രമായി പരിലസിക്കുന്നു. നാനാജാതി മതസ്ഥർ ഈ ദൈവാലയത്തിൽ ഒത്തുചേരുന്നു. കല്ലടപള്ളിയുടെ പടി ചവിട്ടി ആ ഭക്ത സിദ്ധന്റെ കബറിടത്തിലേക്ക് പതിനായിരക്കണക്കിന് ആളുകൾ കുംഭമാസത്തിൽ എത്തുന്നു നേർച്ചകാഴ്ചകൾ അർപ്പിച്ച് ആത്മാനന്ദം അനുഭവിക്കുന്നു. ജാതിമത ദേശഭേദമെന്യേ ജനങ്ങൾ തങ്ങളുടെ മദ്ധ്യസ്ഥനായി കരുതി ഈ പുണ്യ പിതാവിനെ ആദരിക്കുന്നു. മാർ അന്ത്രയോസ് ബാവയുടെ കബറിടം കൊണ്ട് അലങ്കൃതമായ ഈ ദൈവാലയവും, പരിശുദ്ധ പിതാവ് ഉപയോഗിച്ച പള്ളിമേടയും, സൗഖ്യദാനക്കിണർ എന്നറിയപ്പെടുന്ന കിണറും, പള്ളിക്കുളവും, പള്ളിക്കടവും വിശ്വാസി ഹൃദയങ്ങളിൽ ആത്മ സന്തോഷത്തിന്റെ പ്രഭപരത്തുന്നു.

മാർ അന്ത്രയോസ് ബാവയുടെ 331ാം ഓർമ്മപ്പെരുന്നാളും, കല്ലട കൺവൻഷനും 2023 ഫെബ്രുവരി 26 മുതൽ മാർച്ച് 5 വരെയുള്ള തീയതികളിൽ ദേശത്തിന്റെ അനുഗ്രഹത്തിനും ഭവനങ്ങളുടെ ഐശ്വര്യത്തിനും, വിശ്വാസികളുടെ ആത്മീയ ഉന്നമനത്തിനുമായി നടത്തപ്പെടുന്നു.അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനിയും, കൊല്ലം മെത്രാസന മെത്രാപ്പോലീത്ത അഭി. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയും, കൽക്കട്ടാ മെത്രാസന മെത്രാപ്പോലീത്ത അഭി. അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനിയും, അഭി.മാത്യൂസ് മാർ തേവദോസിയോസ് തിരുമേനിയും, സുൽത്താൻ ബത്തേരി മെത്രാപ്പോലീത്ത അഭി.ഡോ ഗീവർഗ്ഗീസ് മാർ ബർണ്ണബാസ് തിരുമേനിയും, വന്ദ്യ കോർ എപ്പിസ്കോപ്പാമാർ, വന്ദ്യ റമ്പാൻമാർ, വൈദിക ശ്രേഷ്ഠർ, അനുഗ്രഹീത വാഗ്മികൾ എന്നിവർ നേതൃത്വം നൽകുന്നു



മാർ അന്ത്രയോസ് ബാവായുടെ കബറിടം കൊണ്ട് അനുഗ്രഹീതമായ കല്ലട എന്ന പുണ്യ ഭൂമിയിലെ ശ്രാദ്ധപെരുന്നാളിലേക്ക് ഏവരെയും ഹൃദയ പൂർവ്വം സ്വാഗതം ചെയ്യുന്നു.

**ഫാ. റ്റി. തോമസ്കുട്ടി, ഷാലോം, നല്ലില**
**വികാരി-956203374**

# നിയമിതനായി

**പീരുമേട്:** മാർ ബസേലിയോസ് എൻജിനീയറിങ് കോളേജിന്റെ പ്രിൻസിപ്പലായി പ്രൊഫ. ഡോ. വി.ഐ. ജോർജ് ഫെബ്രു വരി ഒന്നിന് ചുമതലയേക്കും മൈസൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദവും, എൻ.ഐ.ടി കാലിക്കറ്റിൽ നിന്ന് ബിരുദാനന്തര ബിരുദവും, തൃച്ചി എൻ.ഐ.ടി.യിൽ നിന്നും പി.എച്ച്.ഡിയും കരസ്ഥമാക്കിയ പ്രൊഫ. ഡോ. വി.ഐ. ജോർജ്, മണിപാൽ ഇൻസ്റ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ 36 വർഷത്തെ അധ്യാപനസേവനത്തിന് ശേഷം 2022 മാർച്ച് മുതൽ മാർ ബസേലിയോസ് എൻജിനീ യറിങ് കോളേജിൽ ഇലക്ട്രിക്കൽ ആൻഡ് ഇലക്ട്രോണിക് എൻജിനീയറിങ് വിഭാഗത്തിന്റെ മേധാവിയായി പ്രവർത്തിച്ച വരികയായിരുന്നു, മണിപാൽ ഇൻസ്റ്റ്യൂട്ട് ഓഫ് ടെക്നോളജി യിൽ വകുപ്പ് മേധാവി ആയി രുന്ന സമയത്ത് അവിടെ ബിരുദാനന്തര ബിരുദ കോഴ്സുകൾ, ഗവേഷണങ്ങൾ എന്നിവ ആരംഭിക്കുകയും അന്താരാഷ്ട്ര കോൺ ഫറൻസുകൾക്ക് നേതൃത്വം നൽകുകയും ചെയ്തു. ഭാര്യ ഡോ. സിജി പോൾ കുര്യൻ മണിപാൽ ഇൻ സ്റ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ ഇലക്ട്രിക്കൽ എൻജിനീയറിങ് വിഭാഗത്തിൽ പ്രൊഫസർ ആയി സേവനമനുഷ്ഠിക്കുന്നു.





**17-ാം ചരമ വാർഷികം, 07-02-2023**

**സാറാമ്മ എബ്രഹാം**
**(കുഞ്ഞമ്മ)**

**പുത്തൻപുരയ്ക്കൽ,**
**ചിങ്ങവനം**

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന്,
സന്തപ്ത കുടുംബാംഗങ്ങൾ

# പത്രോസ് മാർ ഒസ്താത്തിയോസ് : ക്രിസ്തുവിന്റെ മിഷണറി

**ഫാ. സോമു കെ. ശാമുവേൽ**
(ജനറൽ സെക്രട്ടറി, സ്ലീബാദാസ സമൂഹം



ഭാരതക്രൈസ്തവ സഭയിലെ സുവിശേഷ ദൗത്യ നിർവ്വഹണത്തിന്റെ പരാജയത്തേയും ദാരിദ്രത്തേയും അകറ്റാൻ ഉദിച്ച ധ്രുവ നക്ഷത്രമായിരുന്നു ഭാഗ്യസ്മരണാർഹനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ "ദൈവത്തിന്റെ സ്വന്തം നാട്" എന്ന മനോഹര നാമത്താൽ പ്രകീർത്തിതമായ കേരളത്തിന്റെ മുൻകാല ചരിത്രം അത്ര സമാധാനമുള്ളതായിരുന്നില്ല. 1886 ലാണല്ലോ ഈ ദിവ്യ പുരുഷന്റെ ജനനം. ജാതിവ്യവസ്ഥ കൊടികുത്തി വാണിരുന്ന കാലം. സമൂഹത്തിലെ "അധഃസ്ഥിതർ" എന്ന് മുദ്രകുത്തപ്പെട്ട ആളുകളുടെ സ്ഥിതി പരമ ദയനീയമായിരുന്നു. "ഉന്നതകുലജാതനായ ഒസ്താത്തിയോസ് തിരുമേനിയുടെ ജീവിത കാലഘട്ടത്തിലെ മലങ്കരസഭയുടെ ചരിത്രവും വേദനനിറഞ്ഞതായിരുന്നു. ഒരേസമയം മലങ്കരസഭയിലും അതേപോലെ സാമൂഹിക ജീവിതത്തിലും മനുഷ്യരുടെ വ്യത്യസ്ത നിലപാടുകളെ തിരിച്ചറിഞ്ഞ് വളർന്നു വന്ന സ്മര്യപുരുഷന് മനുഷ്യൻ ദൈവത്തിന്റെയും മനുഷ്യന്റെയും സ്നേഹിതനാകണം എന്ന ഉൾബോധ്യമുണ്ടായിരുന്നു. ഉന്നതമായ വിദ്യാഭ്യാസം നേടിയ ഈ പിതാവ് തന്റെ ജീവിതം നീതിക്കുവേണ്ടി ഉഴിഞ്ഞുവെച്ചു.

മുക്കാൽ നൂറ്റാണ്ടിനപ്പുറം പാവപ്പെട്ടവന്റെ കുടിലിൽ സന്ദർശനം നടത്തിയ "പള്ളി തമ്പ്രാനാ"യിരുന്നു. മൂക്കഞ്ചേരിൽ തിരുമേനി. പാവപ്പെട്ടവരും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ അടിയാളന്മാരുടെ കുടിലുകളിൽ ഈ "പള്ളിതമ്പ്രാൻ" കയറിയിറങ്ങിയതിന് ഉദ്ദേശം ഒന്നേ ഉണ്ടായിരുന്നുള്ളു. വിദ്യാഭ്യാസം, ശുചിത്വം, മാനവികതയുടെ മാന്യത ഇതെല്ലാം നേടിയ അന്തഃസുള്ള ഒരു കൂട്ടമായി പാർശ്വവൽക്കരിക്കപ്പെട്ടവനും മാറണം എന്ന നിലപാട്- അങ്ങനെ രൂപപ്പെടുത്തി എടുത്തതാണല്ലോ 1924 സെപ്റ്റംബർ 14-ൽ 'അബ്ദേദ് സ്ലീബോ'-സ്ലീബാദാസ സമൂഹം.

നീതിക്കുവേണ്ടി ദാഹിക്കുന്ന നേതൃത്വം സമൂഹത്തിൽ ഉണ്ടാകണം. പാവപ്പെട്ടവൻ അർഹിക്കുന്നത് നീതിയാണ്. നിറത്തിന്റെ പേരിൽ അവനെ സമൂഹത്തിൽ നിന്നും ഒറ്റപ്പെടുത്തിയാൽ ക്രിസ്തുദേവന്റെ അന്ത്യ ഉപദേശങ്ങളെ അവഹേളിക്കുന്നതിന് തുല്യമാണ് എന്ന് ജീവിതം. കൊണ്ടു കാട്ടികൊടുത്ത പിതാവായിരുന്നു മൂക്കഞ്ചേരിൽ തിരുമേനി. സത്യവിശ്വാസത്തിലേക്ക് വന്ന ഒരു അധഃസ്ഥിതന് നീതിനിഷേധം മൂലം യാതനയാണ് ഫലമെങ്കിൽ അവന്റെ കാഴ്ചപ്പാടിൽ സഭ മാന്യത അർഹിക്കുന്നില്ല എന്ന തത്വം-അതായിരുന്നു അദ്ദേഹത്തിന്റെ കാഴ്ചപ്പാട്.

1924-ൽ വൈക്കം സത്യാഗ്രഹത്തിൽ മഹാത്മാഗാന്ധിക്കൊപ്പം മൂക്കഞ്ചേരിൽ തിരുമേനി പങ്കെടുത്തു. ദൈവത്തിന്റെ സ്വന്തം സൃഷ്ടിയായ മനുഷ്യൻ അവൻ അധഃകൃതനായതിന്റെ പേരിൽ അവനെ സമൂഹത്തിൽ സവർണ്ണ മേലാളന്മാർ നിഷ്കരുണം വേദനപ്പെടുത്തുന്നതിനെതിരെ പ്രസംഗിക്കുകയും അധികാരികൾക്ക് ഒട്ടും രുചിക്കാത്ത അഭിപ്രായം മുഖം നോക്കാതെ പറയുകയും ലേഖനങ്ങൾ പ്രമുഖ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുകയും അങ്ങനെ സഹനസമരങ്ങളുടെ പരമ്പര മനുഷ്യ ജാതിയുടെ ഉച്ച-നീചത്വങ്ങൾക്കെതിരെ നടത്തിയ ഒരു തികഞ്ഞ വിപ്ലവകാരിയായിരുന്നല്ലോ പത്രോസ് മാർ ഒസ്താത്തിയോസ് പിതാവ്. എങ്കിലും കേരളത്തിലെ എണ്ണപ്പെട്ട സാമൂഹ്യ പരിഷ്കർത്താക്കളുടെ നിരയിൽ നിന്ന് ഈ പിതാവ് വിസ്മരിക്കപ്പെട്ടു പോയി എന്നത് അത്യന്തം ഖേദകരമാണ്

പരിശുദ്ധ പരുമല തിരുമേനി, പരിശുദ്ധ വട്ടശേരിൽ തിരുമേനി, പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവ എന്നിവരുടെ ദർശനങ്ങളും പിന്തുണയും തിരുമേനിയുടെ പ്രവർത്തനങ്ങൾക്ക് കരുത്തേകി. "സുവിശേഷ ദൗത്യ നിർവ്വഹണം" (മിഷൻ) അത്ര പരിചിതമല്ലാത്ത മലങ്കരസഭയിൽ ഒരു കൊടുങ്കാറ്റുപോലെ രംഗപ്രവേശം ചെയ്ത "സ്ലീബാദാസ സമൂഹം" ഈ പിതാവിന്റെ സ്വപ്ന സാക്ഷാത്ക്കാരമായിരുന്നല്ലോ.

ഇന്നും ക്രിസ്തുമതത്തിലേക്ക് ചേർക്കപ്പെട്ട ഈ പാവപ്പെട്ടവരെ കരുതുവാനോ ഉൾക്കൊള്ളുവാനോ പലപ്പോഴും ഉന്നത ചിന്താധാരയുള്ള സുറിയാനി ക്രിസ്ത്യാനികൾക്ക് സാധിക്കുന്നില്ല എന്നത് വാസ്തവം. എന്നാൽ അവരും നമ്മുടെ സഹോദരങ്ങളും ക്രിസ്തുവിന്റെ ശരീര അംശികളും ആണ് എന്ന തിരിച്ചറിവ് എന്ന് നമ്മിൽ ഉണ്ടാകുന്നുവോ അന്ന് മാത്രമെ നമ്മൾ ക്രിസ്ത്യാനി എന്ന പേരിന് അർഹത നേടൂ. സ്ഥാനമാനങ്ങളെക്കാൾ മനുഷ്യ നന്മ ആഗ്രഹിച്ച പിതാവ്, മലബാർ ഭദ്രാസനത്തിന്റെ പ്രഥമ ഇടയനായിരുന്ന ഈ പിതാവ് നടത്തിയ 'മിഷണറി ദർശനം' ഇന്നും നമുക്ക് ഉൾക്കൊള്ളാൻ സാധിക്കുന്നില്ല എന്നത് യാഥാർത്ഥ്യം

ഈ മലയാള നാടിനെ സ്നേഹിച്ച വിദേശ ശക്തികൾക്കെതിരെ തന്റേതായ നിലപാടുകളോടെ സധൈര്യം പോരാടിയ മഹാത്മാവ്. മലങ്കരസഭ ദൈവത്തിന്റേതാണ്. ദൈവത്തിന്റെ മക്കൾ സമന്മാരാണ് ഈ ആപ്തവാക്യം തന്റെ മുഖമുദ്രയായി ജീവിതാവസാനം വരെ കാത്തുസൂക്ഷിച്ചു. വേദകഥ

**ഓർമ്മ**



മലങ്കരസഭാ ഭാസുരൻ
പ. ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ (വട്ടശ്ശേരിൽ തിരുമേനി)
89 -ാം ഓർമ്മ (ഫെബ്രു 26,
കോട്ടയം പഴയ സെമിനാരി)



ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 11 -ാം ഓർമ്മ (ഫെബ്രു. 16,
മാവേലിക്കര സെ. പോൾസ് ചാപ്പൽ)



തോമസ് മാർ മക്കാറിയോസ്
മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ
(ഫെബ്രു. 23, ദേവലോകം കാതോലിക്കേറ്റ് അരമന)

കൾ നിറഞ്ഞ ചിത്രച്ചുരുളും, റാന്തൽ വിളക്കും കൈത്താളവുമായി അധഃസ്ഥിതരുടെ കുടികൾ സന്ദർശിച്ച് ക്രിസ്തുവിന്റെ ജീവിതകഥകൾ പറഞ്ഞ് സുവിശേഷ ദൗത്യനിർവ്വഹണം നടത്തിയ മലങ്കരസഭ കണ്ട ധീരനായ മിഷണറിയാണ് മൂക്കഞ്ചേരിൽ തിരുമേനി എന്നതിന് സംശയമില്ല.

1968 ഫെബ്രുവരി 2 നാണ് ഈ പിതാവ് സമാധിയായത്. എറണാകുളം ജില്ലയിലെ കണ്ടനാട് കർമ്മേൽ ദയറായിലെ സെന്റ് കുറിയാക്കോസ് ചാപ്പലിൽ ഈ പിതാവ് അന്ത്യവിശ്രമം കൊള്ളുന്നു. 55-ാമത് ശ്രാദ്ധപ്പെരുന്നാൾ 2023 ഫെബ്രുവരി 1,2 തീയതികളിലാണല്ലോ. നമുക്ക് ഭക്ത്യാദരവോടെ പങ്കെടുക്കാം. ഈ പിതാവിന്റെ മദ്ധ്യസ്ഥത നമുക്ക് അനുഗ്രഹത്തിനായിത്തീരട്ടെ.

# സഭാകവി സി.പി.ചാണ്ടി അനുസ്മരണവും കേനോറോ സംഗീത മത്സരവും



മലങ്കര സഭാ കവി സി.പി.ചാണ്ടി അനുസ്മരണം ഫെബ്രുവരി 26 ഞായറാഴ്ച അദ്ദേഹത്തിന്റെ മാതൃ ദേവാലയമായ വെണ്ണിക്കുളം സെ.ബഹനാൻസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടക്കും. മലങ്കരയുടെ അപ്രേം എന്ന പേരിൽ അറിയപ്പെടുന്ന സഭാ കവി സംസ്കൃത, തമിഴ്, മലയാളം സുറിയാനി ഭാഷകളിൽ പണ്ഡിതനായിരുന്നു. സഭയുടെ കുർബാന ഗീതങ്ങൾ അർദ്ധശോഷണം കൂടാതെയും മനോഹരമായും തർജിമ ചെയ്തു. മലയാള അദ്ധ്യാപകൻ എന്ന നിലയിൽ പ്രശോഭിച്ച അദ്ദേഹം പ്രഗൽഭനായ ഒരു നിമിഷ കവിയും നർമ്മ കവിയും ആയിരുന്നു. സഭയുടെ കൂദാശ ക്രമങ്ങൾ, ശീമ നമസ്ക്കാരം, പെരുന്നാൾ ശുശ്രൂഷകൾ, ദുഖവെള്ളിയ്ഴ്ച നമസ്ക്കാരങ്ങൾ, ആണ്ടു തക്സാ തുടങ്ങി നിരവധി ഗ്രന്ഥങ്ങൾ സുറിയാനി രാഗത്തിൽ തന്നെ പദ്യരൂപത്തിൽ അദ്ദേഹം മലയാളത്തിലേക്ക് തർജിമ ചെയ്തിട്ടുണ്ട്.

1969 സഭ അദ്ദേഹത്തെ സഭാകവി പട്ടം നല്കി ആദരിച്ചു. 2005 മെയ് 4 ന് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞ് പത്തനംതിട്ട ബേസിൽ ദയറായിൽ കബറടക്കിയിരിക്കുന്നു. അദ്ദേഹത്തിന്റെ സ്മരണയെ നില നിർത്തുവാൻ സഭയുടെ ആഭിമുഖ്യത്തിൽ അദ്ദേഹത്തിന്റെ മാതൃ ഇടവകയായ വെണ്ണിക്കുളം സെ.ബഹനാൻസ് പള്ളിയിൽ വച്ച് അനുസ്മരണം നടത്തപ്പെടുന്നു. ഇതിന്റെ ഭാഗമായി 26-ാം തീയതി ഞായറാഴ്ച രാവിലെ 9 മണിക്ക് കേനോറോ 2023 എന്ന പേരിൽ അഖില മലങ്കര അടിസ്ഥാനത്തിൽ ആരാധന സംഗീത മത്സരം നടത്തപ്പെടുന്നു. വിജയികളായ ടീമുകൾക്ക് ക്യാഷ് അവാർഡും എവറോളിംഗ് ട്രോഫിയും നല്കും. ഉച്ചയ്ക്ക് 2.30 ന് ചേരുന്ന അനുസ്മരണ സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്യും. കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്താ അനുസ്മരണ പ്രഭാഷണം നടത്തുമെന്ന് അസ്സോസിയേൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അറിയിച്ചു.

## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
## KENORO 2023



**2023 February 26 Sunday 9 AM Onwards**

Venue: സെന്റ് ബഹനാൻസ് ഓർത്തഡോക്സ് വലിയ പള്ളി വെണ്ണിക്കുളം, നിരണം ഭദ്രാസനം (സഭാ കവി സി. പി. ചാണ്ടിയുടെ മാതൃ ദേവാലയം)

Contact: kenoro2023@gmail.com; Adv. Biju Oommen (Aossciation Secretary) ( General Convenor); Fr. Dr. Thomas Varghese Amayil ( Priest Trustee), Sri. Ronny Varghese Abraham ( Lay Trsutee); Fr Dinesh Parakadavil - 9447775778; Adv. Cyril T Eapen: 9745359355; Roy Oommen : 9747485025

ഒന്നാം സമ്മാനം : Rs.20000/ & എവറോളിംഗ് ട്രോഫി
രണ്ടാം സമ്മാനം : Rs 15000/ & എവറോളിംഗ് ട്രോഫി
മൂന്നാം സമ്മാനം : Rs.10000/ & എവറോളിംഗ് ട്രോഫി

**നിബന്ധനകൾ:** മത്സരത്തിൽ പങ്കെടുക്കുന്നവർ 2023 ഫെബ്രുവരി മാസം 15-ാം തീയതിക്കു മുമ്പായി https://forms.gle/Ym7HrB4UwRXC55G8 എന്ന ഗൂഗിൾ ഫോമിൽ, രജിസ്ട്രേഷൻ നടത്തണ്ടതും, മത്സര ദിവസം രാവിലെ 9 മണിക്ക് മുമ്പായി ദേവാലയത്തിൽ എത്തിച്ചേരേണ്ടതുമാണ്. മത്സരത്തിൽ പങ്കെടുക്കുന്നതിന് രജിസ്ട്രേഷൻ ഫീസ് ഉണ്ടായിരിക്കുന്നതല്ല. 2 മലങ്കര ഓർത്തഡോക്സ് സഭയുടെ അംഗങ്ങൾക്ക് മാത്രമേ മത്സരത്തിൽ പങ്കെടുക്കുവാൻ സാധിക്കൂ. മത്സരാർത്ഥികൾക്ക് പ്രായപരിധി ഇല്ല. 3 ഇടവകകളിൽ നിന്നും സ്കൂളുകളിൽ നിന്നും കോളേജുകളിൽ നിന്നും ഒന്നിൽ കൂടുതൽ ടീമുകൾക്ക് പങ്കെടുക്കാം. 4. 7 പേരിൽ കൂടാത്ത അംഗങ്ങൾ ഉള്ള ടീമിന് മത്സരത്തിൽ പങ്കെടുക്കാം. (കീബോർഡ് ഉൾപ്പെടെ) 5. ദേവാലയ അടിസ്ഥാനത്തിൽ മത്സരത്തിൽ പങ്കെടുക്കുന്നവർ ഇടവക വികാരിയുടെ സാക്ഷ്യപത്രവും വിദ്യാഭ്യാസ സ്ഥാപന അടിസ്ഥാനത്തിൽ പങ്കെടുക്കുന്നവർ സ്ഥാപന മേധാവിയുടെ സാക്ഷ്യപത്രവും ഹാജരാക്കേണ്ടതാണ്. 6. ആകെ മത്സര സമയം 10 മിനിറ്റായിരിക്കും. കീബോർഡ് ഉപയോഗിക്കാം (പെൻഡ്രൈവ്, പ്രീ റെക്കോർഡിംഗ് അനുവദനീയമല്ല). 7. സി. പി. ചാണ്ടി സാർ എഴുതിയതോ വിവർത്തനം ചെയ്തതോ ആയ ഗാനങ്ങൾ മാത്രമേ ഉപയോഗിക്കാൻ പാടുള്ളൂ. 8. വിധികർത്താക്കളുടെ തീരുമാനം അന്തിമമായിരിക്കും, 9. പരിപാടിയിൽ വേണ്ടതായ മാറ്റം വരുത്തുവാൻ സംഘാടകർക്ക് പൂർണ്ണ അധികാരം ഉണ്ടായിരിക്കും. 10. മത്സരാർത്ഥികൾക്ക് ഉച്ച ഭക്ഷണം ദേവാലയത്തിൽ നിന്നും ക്രമീകരിക്കുന്നതാണ്.

വിശദവിവരങ്ങൾക്ക് ബന്ധപ്പെടുക:
Fr. Dinesh Parakadavil : 9447775778 ( Vicar & Convenor)



# സെന്റ്. മേരീസ് ഇൻഡ്യൻ ഓർത്തഡോക്സ് കത്തീഡ്രൽ

# ST. MARY'S INDIAN ORTHODOX CATHEDRAL

P.O.Box 834, Manama, Kingdom of Bahrain



## DIAMOND JUBILEE MARIAN HOUSING PROJECT

ബഹ്റൈൻ സെൻറ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയുടെ വജ്ര ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി നടത്തപ്പെടുന്ന ഭവന നിർമ്മാണ പദ്ധതിയിൽ നിന്ന് നിർമ്മിച്ച് നൽകുന്ന ഭവനങ്ങൾക്ക് വേണ്ടിയുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. താഴെ കാണുന്ന നിബന്ധനകൾക്ക് വിധേയമായി 2023 മാർച്ച് 31-ആം തീയതിക്ക് മുൻപായി അപേക്ഷകൾ സമർപ്പിക്കണം.

വിലാസം :

The Vicar
St.Mary's Indian Orthodox Cathedral
P.O.Box : 834, Kingdom of Bahrain
Email : frpaulmathew1957@gmail.com
info@stmarybahrain.com
fathersunil@gmail.com

### നിബന്ധനകൾ

1. അപേക്ഷകനു മൂന്നു സെൻറ് പുരയിടം സ്വന്തമായി ഉണ്ടായിരിക്കണം. വസ്തുവിന്റെ കരം അടച്ച രസീത്, കൈവശാവകാശ രേഖ എന്നിവ അപേക്ഷയോടൊപ്പം സമർപ്പിക്കേണ്ടതാണ്.

2.വീട് നിർമ്മിക്കാൻ ഉദ്ദേശിക്കുന്ന പ്രസ്തുത വസ്തുവിന്റെ ഫോട്ടോഗ്രാഫ് അടക്കം ചെയ്യിരിക്കണം.

3. ഭവന നിർമ്മാണത്തിന്റെ എസ്റ്റിമേറ്റ് അപേക്ഷയോടൊപ്പം സമർപ്പിക്കണം. ഭവനം 700 ചതുരശ്ര അടിയിൽ കൂടാൻ പാടില്ല. ആറു ലക്ഷം രൂപയാണ് പരമാവധി സഹായ ധനം.

4. പ്രാദേശീക ഭരണകൂടം അംഗീകരിച്ച പ്ലാൻ /സ്കെച്ച് എന്നിവ അപേക്ഷയോടൊപ്പം സമർപ്പിക്കണം.

5.അപേക്ഷകൻ, തിരിച്ചറിയൽ രേഖ (ആധാർ കാർഡ്, റേഷൻ കാർഡ്, മുതലായവ),കൈവശമുള്ള മൊത്തം സ്ഥലത്തിന്റെ വിവരങ്ങൾ, ശമ്പളം അല്ലെങ്കിൽ വരുമാന സർട്ടിഫിക്കറ്റ്, കുടുംബാംഗങ്ങളുടെ വിശദ വിവരങ്ങൾ, കുട്ടികളുടെ പ്രായം ഉൾപ്പെടെയുള്ള വിവരങ്ങൾ നൽകണം.

6. ഏറ്റവും അടുത്തുള്ള മലങ്കര ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ അപേക്ഷയോടൊപ്പം സമർപ്പിക്കണം.

7. മലങ്കര ഓർത്തഡോക്സ് പള്ളി വികാരിയുടെ അറിവ് കൂടാതെ പ്രസ്തുത ഭവനം വിൽക്കുന്നതല്ലെന്ന് ഒരു സത്യവാങ്മൂലം അപേക്ഷയോടൊപ്പം സമർപ്പിക്കണം.

8. അപേക്ഷകനു വേറെ ഭവന നിർമ്മാണ സഹായങ്ങൾ ലഭിച്ചിട്ടില്ലെന്ന് ഉറപ്പ് നൽകണം.



# ഹസ്താംഗുലി മുദ്രയിൽ ആരാധനാ മന്ത്രണം

**ഓർത്തഡോക്സ് സഭയിൽ ആംഗ്യഭാഷയിൽ ആരാധനാ ചിത്രീകരണം**

**ഫാ. ലൂക്ക് ബാബു**

സ്വന്തമായ ഒരു ഭാഷ ഏതൊരു വ്യക്തിയുടെയും സമൂഹത്തിന്റെയും അവകാശമാണ്. മനുഷ്യരാശിയുടെ ഏറ്റവും അടിസ്ഥാന ആവശ്യങ്ങളിൽ ഒന്നാണ് സ്വതന്ത്രമായ ആശയവിനിമയം. അതിന് അടിസ്ഥാനമായുള്ളത് ഭാഷയാണ്. ഓരോ ഭാഷയും ഒരു സംസ്കാരത്തെ സൃഷ്ടിക്കുകയും പ്രതിഫലിപ്പിക്കുകയും ചെയ്യുന്നു. ആളുകൾ തമ്മിലുള്ള ആശയവിനിമയത്തിനുള്ള പ്രധാന മാർഗമായ അടയാളങ്ങളുടെ സംവിധാനമാണ് ഭാഷ. ഭാഷ എന്നത് ആശയവിനിമയത്തിനുള്ള ഉപാധിയും സംസാരം എന്നത് ആശയവിനിമയവുമാണ്. ആദ്യകാല മനുഷ്യർ വാചികമല്ലാത്ത ആശയവിനിമയത്തെ വളരെയധികം ആശ്രയിച്ചിരുന്നു. ഭാഷ വികസിച്ചെങ്കിലും വാക്കേതര ആശയവിനിമയത്തിന് പ്രാധാന്യം കുറഞ്ഞിരുന്നില്ല. വാക്കേതര ആശയവിനിമയത്തിന്റെയും ശബ്ദേതര ആശയവിനിമയത്തിന്റെയും രൂപമാണ് ആംഗ്യഭാഷ അഥവാ ഹസ്തമുദ്ര.വിരലുകൾ കൊണ്ടുള്ള സംഭാഷണ കലയാണ് ഹസ്തമുദ്ര അഥവാ ആംഗ്യഭാഷ.

ബധിരരുടെയും മൂകരുടെയും ഭാഷയായ ആംഗ്യഭാഷ അവരെ സംബന്ധിച്ച് ദൈനംദിന ആശയ സംവേദനത്തിന് മാത്രമായി ഒതുങ്ങി നിൽക്കുന്നതല്ല. മറിച്ച് വിദ്യാഭ്യാസം ,ഗവേഷണം , ശാസ്ത്രം തുടങ്ങിയ വിവിധ മേഖലകളിൽ അവർക്ക് ആംഗ്യഭാഷ അത്യന്താപേക്ഷിതമാണ് .അതുപോലെതന്നെ ആരാധിക്കുന്ന ദൈവത്തോടുള്ള ആത്മീയ സമ്പർക്കത്തിനും ഈ ആംഗ്യഭാഷ സമ്പ്രദായം ശ്രവണ - ഉച്ചാരണ വൈകല്യമുള്ള സമൂഹത്തിന് അത്യന്താപേക്ഷിതമാണ്.

**ആവിഷ്ക്കാരം**

ആശ്വാസവും പ്രത്യാശയും തരുന്ന സന്ദേശത്തോട് പ്രതികരിക്കുന്ന ആളുകളെ കുറിച്ച് വെളിപാട് പുസ്തകത്തിൽ ഇങ്ങനെ പറയുന്നു ; 'സകല ജാതികളിലും ഗോത്രങ്ങളിലും ഭാഷകളിലും നിന്നുമുള്ള ആളുകൾ' എന്നാണ് (വെളി. 7:9)..

അധരങ്ങൾ കൊണ്ട് ദൈവത്തെ ആരാധിക്കുവാൻ കഴിയാത്തവർ ആംഗ്യം കൊണ്ട് ദൈവാരാധന നടത്തുന്നത് ഏറ്റവും ശ്രേഷ്ഠമായ അനുഭവമാണ്. അതിനായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആരാധന ഗീതങ്ങളും വിശുദ്ധ കുർബാന ഗാനങ്ങളും ആംഗ്യ ഭാഷയിൽ ക്രമീകരിക്കപ്പെട്ടിരിക്കുകയാണ്. അതിന് നേതൃത്വം നൽകിയത് കുന്നംകുളം ഭദ്രാസനത്തിലെ യുവ വൈദികനായ ഫാ. ജെറി വർഗീസാണ്. ബഹുമാനപ്പെട്ട അച്ചൻ സേവനമനുഷ്ഠിക്കുന്ന കുന്നംകുളത്തെ കരിക്കാട് സെൻറ് മേരീസ് ഇടവകയും, ഇടവകയിലെ സണ്ടേസ്കൂൾ കുഞ്ഞുങ്ങളും ഗാനങ്ങളുടെ ദൃശ്യാവിഷ്ക്കാരത്തിന് അച്ചനോടൊപ്പം നിന്നു. ഓർത്തഡോക്സ് സഭയിലെ ആരാധനാ ഗീതങ്ങളുടെ ആംഗ്യ ഭാഷ പഠന പരിശീലനം നൽകിയത് സഭയിലെ ഒരു സ്ത്രീ രത്നമാണ്, (ശ്രീ. ഷൈസി മോഹൻ, കുന്നംകുളം). സഭയിലെ സ്ത്രീകളുടെ മഹനീയ പ്രവർത്തനത്തിനും മുന്നേറ്റത്തിനുള്ള അനി വാര്യതയും മാതൃകയും കൂടിയാണിത്. കൂടാതെ ഫാ. റിനു വർഗീസ് (Choir Leader), ഹഗ്ഗായി കെ. റോയി (Orchestration) ജിജോ( video and sound editing) തുടങ്ങിയവരുടെയും കൂട്ടായ ശ്രമഫലത്തിന്റെ പ്രതിഫലനമാണ് 'Dactylology'

**പദോൽപ്പത്തി**

'Dactylology' എന്ന വാക്കിന്റെ അർത്ഥം വിരലിനെയും കൈകളെയും കുറിച്ചുള്ള പഠനമാണ്. എങ്കിലും മലയാളത്തിൽ തത്തുല്യമായ പ്രയോഗം ആംഗ്യഭാഷ എന്നാണ്. ആംഗ്യഭാഷ എന്നത് സംസ്കൃത പദോൽപ്പത്തിയാണ് ആംഗ്യം കൊണ്ട് ആശയം പ്രകടിപ്പിക്കുന്ന രീതിയാണത്. കുറച്ചുകൂടി വ്യക്തമാക്കിയാൽ ഹസ്ത മുദ്ര. വിരൽ കൊണ്ടുള്ള അക്ഷര വിന്യാസത്തിൽ, അക്ഷരമാലയിലെ അക്ഷരങ്ങൾ കൈകളും വിരലുകളും കൊണ്ട് സംഭാഷണശകലങ്ങൾ ആയി പ്രകടിപ്പിക്കുന്നു.

**ഉദ്ദേശ്യം**

പാശ്ചാത്യ രാജ്യങ്ങളിലും ഇതര കത്തോലിക്ക സഭകളിലും ആംഗ്യ ഭാഷയിൽ ആരാധനയെ സംവേദനം ചെയ്യുവാനുള്ള ക്രമീകൃതമായ സംവിധാനങ്ങൾ ഒരുക്കിയിട്ടുണ്ട്. എന്നാൽ ഓർത്തഡോക്സ് ആരാധനയുടെ ആംഗ്യ ഭാഷ ദൃശ്യാവിഷ്കാരം ഇദം പ്രഥമായി ആരംഭിച്ചത് അഭിനന്ദനാർഹവും അഭിമാനാർഹവുമാണ്.

വി.കുർബാന പാട്ടുകൾ ആംഗ്യ ഭാഷയിൽ ദൃശ്യാവിഷ്ക്കാരമായി ക്രമീകരിച്ചിരിക്കുന്ന ഈ പദ്ധതിയ്ക്ക് 'Dactylology Liturgy' (liturgical songs in sign language) എന്ന നാമധേയമാണ് നൽകിയിരിക്കുന്നത്.

ദേവാലയത്തിൽ വന്ന് ആരാധനയിൽ സംബന്ധിക്കുവാൻ കഴിയാത്ത സംസാരത്തിനും കേൾവിക്കും പരിമിധിയുള്ളവർക്ക് വലിയൊരു ആലംബ മാർഗമാണ് ഈ സംരംഭം. അങ്ങനെയുള്ളവർക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധന സൗകുമാര്യം മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും അവരെയും ആരാധനയിൽ ഉൾപ്പെടുത്തുവാനും, പ്രോത്സാഹിപ്പിക്കുവാനും 'Dactylology liturgy' ഏറെ സഹായക പ്രദവുമാണ്

സ്രഷ്ടാവിന്റെ മഹത്വവും വിശുദ്ധിയും പരസ്യമായി പ്രഖ്യാപിക്കുവാനുള്ള അവസരത്തിനായി ശ്രവണ - ഉച്ചാരണ വൈകല്യമുള്ളവർക്ക് പുതു വാതായനമാണ് ഈ ശ്രേഷ്ഠ പദ്ധതി.

ജീവിതത്തിൽ മൂകരും അല്ലാത്തവരും ഹസ്തമുദ്രകൾ അഥവാ ആംഗ്യഭാഷയെ അറിയാതെ ആലിംഗനം ചെയ്യാറുണ്ട്. സാധാരണ ഒരാളെ നാം നിരീക്ഷിച്ചാൽ അയാളുടെ മാനസികാവസ്ഥയെ കൈകളിലൂടെയും വിരലുകളിലൂടെയുമുള്ള ചലനങ്ങളിലൂടെ മനസ്സിലാക്കാം.

**വേദ ഗ്രന്ഥത്തിൽ**

ആംഗ്യഭാഷയിൽ ഒരുപക്ഷേ ദീർഘനാൾ ആരാധന നടത്തിയ ഒരു പുരോഹിതൻ സഖറിയാവ് ആയിരുന്നേക്കാം. ദേവാലയ ആരാധന മധ്യത്തിലാണ് മൗനവ്രതത്തിലേക്ക് പ്രവേശിക്കത്തക്കവിധം സഖറിയാവിന്റെ നാവിന് ബന്ധനം ഉണ്ടായത്. ശുശ്രൂഷകാലം തികയു ന്നതുവരെ ദേവാലയത്തിലും അതി ന് ശേഷം യോഹന്നാന്റെ പേരിടീൽ കർമ്മം വരെയും തന്റെ ഭവനത്തോടൊപ്പം മൗനിയായിരുന്നു സഖറിയാ. എന്നാൽ ഈ കാലയളവിൽ പുരോഹിതനായ സഖറിയാ ദൈവത്തോടുള്ള ആരാധന സംവേദനം നടത്തിയത് മൗനമായി

എന്നതി ലുപരിയായി ആംഗ്യഭാഷയിൽ കൂടി ആയിരിക്കാം.

പുതിയ നിയമത്തിലും പഴയ നിയമത്തിലും ആംഗ്യഭാഷയിലൂടെയുള്ള ദൈവനിവേശിത അടയാളങ്ങളും ദൈവം ജനങ്ങൾക്ക് നൽകുന്ന മുന്നറിയിപ്പും അനുഗ്രഹപ്രദമായ സൂചനയും നൽകുന്നുണ്ട് .പാപിയായ ഇസ്രായേലിനെകുറിച്ച് കൈകൊട്ടി ആംഗ്യം കാണിക്കുന്നു

(യെസക്കി. 6:11) ,

അനുഗ്രഹങ്ങൾക്കായി കൈകൾ ചുംബിച്ചുള്ള ആംഗ്യം, (ഇയ്യോബ് 31:26-28), അനുഗ്രഹത്തിനായി കൈകൾ ഉയർത്തുന്നു(ലേവി. 9:22, വി.ലൂക്കോ 9:22), യാക്കോബിന്റെ ഇരുകരങ്ങൾ വച്ചുള്ള അനുഗ്രഹം (ഉൽപ. 48:14) തുടങ്ങിയവ ചില ഉദാഹരണങ്ങളാണ്.

വേദപുസ്തകത്തിലെ ഏറ്റവും ഗഹനമായ പ്രവർത്തികളിൽ ഒന്നാണ് പാപമോചനത്തിനായുള്ള കൈവെപ്പ്. പഴയ നിയമത്തിൽ തുറന്ന കൈയും ഉയർത്തിയ കൈയും കീഴടങ്ങലിന്റെയും ആരാധനയുടെയും ബഹുമാനത്തിന്റെയും പ്രതീകം ആയിട്ടാണ് നിലകൊള്ളുന്നത്. എന്നാൽ പുതിയ നിയമത്തിൽ അനുഗ്രഹത്തിന്റെയും പാപമോചനത്തിന്റെയും രോഗസൗഖ്യത്തിന്റെയും അടയാളമായിട്ടാണ് കാണുന്നത്.

**ചരിത്രത്തിലൂടെ**

ആംഗ്യഭാഷയെ കുറിച്ചുള്ള ആദ്യ പരാമർശം ബി.സി അഞ്ചാം നൂറ്റാണ്ടിലെ ചിന്തകനായ പ്ലേറ്റോയുടെ ക്രാട്ടെലസ് (Cratylus) എന്ന രചനയിലാണ്. പതിനൊന്നാം നുറ്റാണ്ടിന്റെ ആരംഭഘട്ടത്തിൽ യൂറോപ്പിലെ ചില മഹാപുരോഹിതന്മാർ മതാചാരമായ അനുഷ്ഠാനത്തിന്റെ ഭാഗമായി മൗനവ്രതം ആചരിക്കുക പതിവായിരുന്നു. ഈ സമയം ആശയ വിനിമയം ചെയ്യുവാനായി ചില കൈകൊണ്ടും വിരലുകൾ കൊണ്ടും അടിസ്ഥന അടയാളങ്ങൾക്ക് അഥവാ ആംഗ്യ ഭാഷയ്ക്ക് (finger spelling) അവർ രൂപം നൽകി. ഈ അടിസ്ഥാന മുദ്രകളെ, പതിനഞ്ചാം നൂറ്റാണ്ടിൽ സ്പാനിഷ് പുരോഹിതനായ പെഡ്രോ പോൻസി ഡിലിയോൺ (Pedro Ponce De Leon) ശ്രവണ വൈകല്യമുള്ള കുട്ടികൾക്കായുള്ള വിദ്യാഭ്യാസത്തിനായി ഉപയോഗിച്ചു.ഇദ്ദേഹമാണ് ശ്രവണ വൈകല്യമുള്ളവരുടെ ആദ്യ അധ്യാപകൻ . എന്നാൽ ആംഗ്യഭാഷയുടെ ആദ്യപാഠങ്ങൾ വികസിപ്പിച്ചെടുത്തത് ജുവാൻ പാബ്ലോ ബെനെറ്റ് (Juan Pablo Bonet) ആയിരുന്നു. ഏകദേശം 135ൽ പരം ആംഗ്യഭാഷകൾ ഇന്ന് നിലവിലുണ്ട്. എന്നാൽ ലോകത്താകമാനം എല്ലാവരും പൊതുവായി ഉപയോഗിക്കുന്ന ഒരു ആംഗ്യഭാഷ നിലവിൽ ഇല്ല എന്നുള്ളതാണ് യാഥാർത്ഥ്യം.

ആംഗ്യഭാഷകൾക്ക് അവ ഉത്ഭവിക്കുന്ന ദേശങ്ങളിലെ സംസാരഭാഷയും ആയി പൊതുവേ ഭാഷാപരമായ ബന്ധമില്ല. ആംഗ്യ ഭാഷയും സംസാരഭാഷയും തമ്മിലുള്ള ബന്ധം ചിലപ്പോഴൊക്കെ സങ്കീർണമാണ്. സംഭാഷണ ഭാഷയെക്കാൾ ആംഗ്യഭാഷ കടപ്പെട്ടിരിക്കുന്നത് അതാത് രാജ്യങ്ങളിലെ സംസ്ക്കാരവുമായിട്ടാണ്. ഉദാഹരണമായി ഇംഗ്ലീഷ് സംസാരിക്കുന്ന പല രാജ്യങ്ങളിലും വ്യത്യസ്തമായ ആംഗ്യഭാഷയാണ് നിലവിൽ ഉള്ളത്. എല്ലാ ഭാഷകളും അവ സമ്പർഗം പുലർത്തുന്ന ഇതര ഭാഷകളിൽ നിന്നും പദാവലി കടമെടുക്കുന്നത് പോലെ, ചിലതൊക്കെ സംസാരഭാഷയിൽ നിന്നും ആംഗ്യ ഭാഷ കടമെടുക്കുന്നുണ്ട്. ഓർത്തഡോക്സ് ആരാധനയിലെ

ദൃശ്യ ആവിഷ്കാരം ദേശീയ സംസ്കാരവുമായി ബന്ധപ്പെടുന്നതും സഭാപാരമ്പര്യവുമായി ബന്ധപ്പെടുന്നതുമായ പദാവലിയിൽ നിന്ന് കടമെടുത്ത് ആവിഷ്കരിക്കുകയാണ് ചെയ്തിരിക്കുന്നത്

**കലയിൽ...**

ഭാരതീയ നൃത്തത്തിൽ മുഖ്യസ്ഥാനം വഹിക്കുന്ന ആംഗ്യ അഭിനയത്തിനുള്ള മുഖ്യഉപാധി ഹസ്ത മുദ്രകളാണ്. ദൈവീകവും വൈദീകവും മാനുഷികവും എന്നിങ്ങനെ അവയെ മൂന്നായി തിരിക്കുന്നു.

കേരളത്തിന്റെ തനത് കലാരൂപങ്ങളാണ് കഥകളി, കൂടിയാട്ടം , ഓട്ടംതുള്ളൽ തുടങ്ങിയവ. കഥകളിയിൽ കഥാപാത്രങ്ങൾ സംസാരിക്കാറില്ല. പശ്ചാത്തലത്തിൽ ഭാഗവതർ ആലപിക്കുന്ന പദങ്ങൾ ഹസ്തമുദ്രയിലൂടെയും മുഖഭാവങ്ങളിലൂടെയും അരങ്ങത്ത് നടന്മാർ അഭിനയിക്കുകയാണ് ചെയ്യുന്നത് കൂടിയാട്ടത്തിലും ഓട്ടംതുള്ളലിലും ആംഗ്യഭാഷ ധാരാളമായി ഉപയോഗിക്കുന്നുണ്ട്

എന്നാൽ ജീവിതം എന്ന രംഗവേദിയിൽ അഭിനയിക്കുവാൻ ആംഗ്യഭാഷയെ മാത്രം ആശ്രയിക്കുന്ന ഒരു കൂട്ടർ നമുക്കിടയിൽ ഉണ്ട്. അവരെ നാം ശ്രവണ വൈകല്യമുള്ള ബധിരെന്നോ മൂകരെന്നോ അഭിസംബോധ ചെയ്യുന്നുണ്ട്. അവർക്കുവേണ്ടി നമ്മൾ ആർജിച്ചെടുത്ത സംസ്കൃതിയിലൂടെയും സാംസ്കാരിക ആംഗ്യഭാഷയിലൂടെയും ആരാധനയിലെ ഗീതങ്ങൾ അവരുടെ മുമ്പിൽ ദൃശ്യാവിഷ്കരിക്കുന്ന Dactylology -യുടെ പങ്ക് വളരെ വലുതാണ് .

**ഉപസംഹാരം**

നമ്മുടെ ആരാധനയിൽ ധാരാളം ആംഗ്യഭാഷകൾ ഉണ്ട്. അത് നമ്മൾ ബഹുമതിപൂർവം പിന്തുടരുന്നുമുണ്ട്. ആരാധനയിലെ പ്രാർത്ഥനകൾക്കൊപ്പം പ്രതീകാത്മകമായി അവ നിലകൊള്ളുന്നു. പുരോഹിതൻ കൈകൊണ്ട് നൽകുന്ന സമാധാനാശംസ, ജനാഭിമുഖമുള്ള റൂശ്മ നൽകൽ, കൂദാശകളിലെ കൈയാവസിപ്പ്, വി. കുർബാനയിലെ കൈകഴുകൽ ജനങ്ങൾ പരസ്പരം കൈകളാൽ നൽകുന്ന സമാധാനാശംസ, പ്രാർത്ഥനയിലെ മുട്ടുമടക്കൽ ഇവയൊക്കെ ആരാധനയുടെ ഭാഗമായി നിന്ന് നാം ചെയ്യുന്ന ആംഗ്യ സമ്പ്രദായങ്ങളാണ്

പൗരസ്ത്യ ആരാധനയുടെ ആംഗ്യഭാഷ സമ്പ്രദായം സഭയിലെ ഭിന്നശേഷിക്കാരായ വിശ്വാസ സമൂഹത്തിന് അനുഗ്രഹവും, ആത്മീയതയുടെ ചാലകവുമായി ഭവിക്കട്ടെ! ○

## BRIDEGROOM WANTED

Require family oriented teetotaller x'an boys from aristocratic Orthodox, Jacobite etc. families. The boy should be M.D., M.S., M.Arch, CA, Phd etc. and must be above 30 years of age The girl is fair, 165 cm., good looking, pursuing M.D. Pulmonology. She is nearly 30 years. We prefer handsome boys employed in India and between the range of 30-33

**M4 - 4860687**

**Mob. 9447859774, 9497679000, 9447562866**

## BRIDE WANTED

Parent of Orthodox boy, MPhil PhD, Licenced Clinical Psychologist, 35/175 cm, working at Bangalore invites proposals from parents of professionally qualified, God fearing girls

Contact No:

**9847632434**

## BRIDE WANTED

Orthodox boy 42/162 ME (EEE.), Engineer - Sharja പുനർവിവാഹം. Dubai/ Sharja യിൽ ജോലി യുള്ളവരുടെ മാതാപിതാക്കളിൽ നിന്ന് ആലോചന കൾ ക്ഷണിക്കുന്നു.

Contact No:

**9447482586**

## BRIDE WANTED

സാമ്പത്തികമുള്ള ഓർത്തഡോക്സ് യുവാവ് പത്തനംതിട്ടജില്ല. 31/172 cm (Mech. Diploma) ടൗണിൽ സ്വന്തം ബിൽഡിംഗിൽ ബിസിനസ്സ് നടത്തുന്നു. അനുയോജ്യരായ യുവതികളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Contact No:

**9747807783, 7034909926**

## BRIDE WANTED

Parents of Orthdox boy 30/194 BDS, Canada(PR) seeking alliance from tall educated girls. Preference for girls who are already in or planning to move to Canada. He will be in Kerala for 3 weeks in February.

Contact No

**9946785898, 7012590297**

## BRIDE WANTED

Orthodox Parents from Alleppey Dt. invite proposals for their son 32 years, 175 cm ht, B tech now working for a MNC in Bangalore, BUT thinking of returning to Kerala to manage the family business. Response from parents of God fearing girls expected.

**M4 ID - 4563715**

Contact No: **9447059391, 9995487225**

## വിശുദ്ധനാട് യാത്ര

ഇസ്രയേൽ ഗവൺമെന്റിന്റെ Good will Ambassador പദവി നേടിയ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദ്ദാൻ, ഇസ്രയേൽ, പലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലേക്ക് 2023 ഫെബ്രു. 7, ഏപ്രിൽ 10 എന്നീ ദിവസങ്ങളിൽ യാത്ര പുറപ്പെടുന്നു.

Contact:

**9447353706, 8921324901**

For Favours Received







ഒരു വിശ്വാസി

## മലങ്കരസഭ

വരിസംഖ്യ

| | | |
|---|---|---|
| ഇന്ത്യയിൽ | | |
| ഒറ്റപ്രതി | : | ₹ 25 |
| ഒരുവർഷം | : | ₹ 250 |
| 4 വർഷം | : | ₹ 900 |
| വിദേശത്തേക്ക് | | |
| ഒരു വർഷം | : | ₹ 4000 |

TARIFF

| | |
|---|---|
| Back Page (Colour) | 25,000 |
| Front Inside (Colour) | 20,000 |
| Back Inside (Colour) | 20,000 |
| Inner Page (Colour) | |
| Full ,, | 15,000 |
| Half ,, | 8,000 |
| Quarter ,, | 5,000 |
| Minimum (Colour) | 2,500 |
| Favours Block (Stamp Size) : | 1000 |
| Full page (B&W) : | 8000 |
| Half page (B&W) | 5000 |
| Quarter page (B&W) | 3000 |
| Matrimonial (Minimum) | 1000 |
| Minimum (B&W) | 1500 |

(A/c No. Malankara Sabha, SBI, Devalokam Branch, 57017053203 IFSC Code: SBI N 0070820)

SCAN & PAY



കൂടുതൽ വിവരങ്ങൾക്ക്:
0481 2573234, 9947804477

# നവയുഗത്തിലേക്ക്

– പി.എ. ഉമ്മൻ ബി.എ. എം.എൽ. (റിട്ട. ജഡ്ജി)

മലങ്കര സുറിയാനിസഭ ഒരു പ്രതിസന്ധി ഘട്ടത്തെ തരണം ചെയ്യുകയാണെന്നുള്ളതിനു സംശയമില്ലല്ലോ. ഈ യാതനകളെ അതിജീവിച്ച് ഒരു നവയുഗത്തിലേക്കു നാം പ്രവേശിക്കുന്നില്ലെങ്കിൽ, നമ്മുടെ പ്രയത്നങ്ങളെല്ലാം വൃഥാവിലാണ് കഴിഞ്ഞ ലോകമഹായുദ്ധം അവസാനിക്കുന്നതിനു മുമ്പു തന്നെ വിജയത്തിനുശേഷം നടപ്പിലാക്കാൻ ഉദ്ദേശിക്കുന്ന വിവിധ പരിഷ്ക്കാരങ്ങളെപ്പറ്റി നേതാക്കന്മാർ നിറപ്പകിട്ടോടു കൂടിയ പ്രസ്താവനകൾ ചെയ്യുകയുണ്ടായി. "അറ്റ്ലാന്റിക് ചാർട്ടർ" തുടങ്ങിയ പ്രമാണങ്ങൾ ലോകത്തിനു വാഗ്ദാനം ചെയ്ത സ്വാതന്ത്ര്യങ്ങളും മറ്റും നാം മറന്നിട്ടില്ല ഭാസുരമായ ഭാവിയെ പ്രതീക്ഷിച്ചുകൊണ്ടു യുദ്ധത്തിന്റെ വിജയത്തിന് ആവശ്യമായ ത്യാഗങ്ങൾ സാമാന്യ ജനങ്ങൾ സഹിച്ചും ഉത്തമകാമ്യവുമായ ഒരു ലക്ഷ്യം ത്യാഗത്തിനു പ്രചോദനം നൽകണം. മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന സദ്വികാരങ്ങളെ സ്പർശിക്കുന്നതിനുപയുക്തമായ ലക്ഷ്യത്തോടുകൂടിയുള്ള സമരം തീർച്ചയായും വിജയം വരിക്കാതെ നിവൃത്തിയില്ല.

മലങ്കരസഭയിൽ ആഭ്യന്തരഭരണ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള സമരം ആരംഭിച്ചു 40 വർഷത്തോളമായി. ഈ ഭരണസ്വാതന്ത്ര്യം അതിൽ തന്നെ ഒരു ലക്ഷ്യമല്ല, നമ്മുടെ സഭാപരമായ ജീവിതത്തിന്റെ വികസനത്തിനും പൂർണ്ണതയ്ക്കും അത് അത്യന്താപേക്ഷിതമാമെന്നു നാം വിശ്വസിക്കുന്നുതു കൊണ്ടാണ്; അനുഭവം കൊണ്ടു നമുക്കു മനസ്സിലായതുകൊണ്ടാണ്, ആ സ്വാതന്ത്ര്യസംരക്ഷണത്തിനായി നാം പ്രയത്നിക്കുന്നത് അന്ത്യോക്യായുടെ അനിയന്ത്രിതമായ അധികാരത്തിൽനിന്നു മോചനം പ്രാപിച്ചതുകൊണ്ടു മാത്രമായില്ല. വാഗ്ദത്തനാട്ടിൽ നാം എത്തിച്ചേരുന്നതിനു മറ്റു പല സംഗതികളും സാധിക്കേണ്ടിയിരിക്കുന്നു.

നാം ഓർത്തഡോക്സുകാരാണ്; ശരിയായ വിശ്വാസം പാലിക്കുന്നവരാണ് അതു നമ്മുടെ ജീവിതത്തിൽ പ്രതിഫലിക്കുന്നില്ലെങ്കിൽ നമ്മുടെ വിശ്വാസം കൊണ്ട് എന്തു പ്രയോജനം? അതിനാൽ ഇന്നത്തെ ആവശ്യം ഒരു ആത്മീയ പുനരുദ്ധാരണം ആണ്. അതിനുള്ള ചില പരിപാടികൾ ആവിഷ്ക്കരിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവ പ്രാവർത്തികമാക്കുന്നതിനുള്ള യത്നങ്ങൾ സഭയിൽ വളരെ കുറവാണെന്നു പറയേണ്ടിവന്നതിൽ ഖേദിക്കുന്നു. അപ്രേം പാത്രിയർക്കീസു ബാവാ നോമ്പു വെട്ടിക്കുറച്ചതു പിശകായിപ്പോയി എന്നുപറകയും എന്നാൽ നോമ്പ് ആചരിക്കാതിരിക്കുകയും ചെയ്യുന്നത് എത്ര പരിഹാസ്യമാണ്. "നിങ്ങൾ അന്യോന്യം സ്നേഹിക്കുന്നതുകൊണ്ട് എന്റെ ശിഷ്യന്മാർ എന്നു ലോകം അറിയും" എന്നു കർത്താവു പറഞ്ഞിരിക്കുന്നു. സമുദായം നന്നാകണമെങ്കിൽ, വ്യക്തികൾ നന്നാകണം. മനുഷ്യനിൽ നിഗൂഢമായിരിക്കുന്ന ഉത്കൃഷ്ടവികാരങ്ങളെ തട്ടിയുണർത്തുന്നതിന്, മാതൃകാപരമായ ജീവിതമുള്ളവർക്കു മാത്രമെ സാധിക്കൂ. ശിക്ഷണത്തിൽ ജീവിക്കയും, നോമ്പ് ആചരിക്കയും പ്രാർത്ഥനയിൽ നിഷ്ക്കർഷ കാണിക്കയും ചെയ്യുന്നവർക്കെ, ആ പാതയിൽ കൂടി സഭാംഗങ്ങളെ നയിക്കാൻ സാധിക്കൂ. ആദിമ സഭയിൽ ഉണ്ടായിരുന്ന ദയറാ പ്രസ്ഥാനമാണു സഭയെ പോഷിപ്പിച്ചിരുന്നത്. നമ്മുടെ ഉൽകൃഷ്ടങ്ങളായ മതഗ്രന്ഥങ്ങളും, ഗീതങ്ങളും ഈ ദയറാകളുടെ സംഭാവനകളാണ്. പുരോഹിതന്മാർക്കു വിവാഹം അനുവദിച്ചിരിക്കുന്ന നമ്മുടെ സഭയിൽ, ജീവിതം പരിപൂർണ്ണമായി സഭയ്ക്കു സമർപ്പിച്ചിരിക്കുന്ന ദയറാക്കാരെ എത്രയും ആവശ്യമാണ്. ഈ ദൃശ്യ പ്രസ്ഥാനങ്ങൾക്കു വേണ്ടത്ര പ്രോത്സാഹനം നൽകാതെ, ആത്മീയ പുനരുജ്ജീവനം സാദ്ധ്യമല്ല. കൺവൻഷൻ യോഗങ്ങൾ നടത്തിയതുകൊണ്ടോ, വേദപുസ്തകത്തിലെ വാക്യങ്ങൾക്കു സമർത്ഥമായ വ്യാഖ്യാനം നൽകിയതുകൊണ്ടോ, മാത്രമായില്ല. ക്രിസ്തീയ അനുഭവത്തിന്റെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഒരു പുനഃപ്രഖ്യാപനമാണ് ഇന്ന് ആവശ്യമായിരിക്കുന്നത് അത് വാക്കുകളാൽ സാദ്ധ്യമല്ല; ജീവിതവും പ്രവൃത്തിയും അതു സ്പഷ്ടമാക്കണം. അതിനുപയുക്തമായ ജീവിതമുള്ള വ്യക്തികൾ സഭയിൽ ഉണ്ടാകുന്നതിനു നമുക്കു പ്രാർത്ഥിക്കാം.

തീഷ്ണമല്ലാത്ത ഒരു സൽഗുണവും സ്ഥായിയായി നിൽക്കുമെന്നു വിചാരിക്കേണ്ട. സഭയുടെ നന്മയെക്കുറിച്ച് ഊണിലും ഉറക്കത്തിലും ചിന്തിക്കുന്നവരായിരിക്കണം സഭാംഗങ്ങൾ. നമ്മിൽ നല്ല ഒരു ഭാഗം കേസ്സിന്റെ ഗതിവിഗതികളെക്കുറിച്ച് മാത്രം ശ്രദ്ധിക്കുന്നു. പോരാ, സൃഷ്ടിപരമായ പരിപാടികൾ പ്രാവർത്തികമാക്കുന്നതിൽ നാം ശ്രദ്ധരാകണം. സഭയ്ക്ക് അതിലെ അംഗങ്ങളുടെ സാർവത്രികമായ അഭ്യുന്നതിക്ക് വേണ്ടി ശ്രമിക്കേണ്ട ചുമതലയുണ്ട്. നമ്മുടെ ഇടവകയിലെ സാധുക്കൾക്കുവേണ്ടി നാം എന്തു ചെയ്യുന്നു. ഒച്ചപ്പാട് ഉണ്ടാക്കുന്ന പ്രസ്ഥാനങ്ങൾക്ക് നൽകുന്ന പ്രാധാന്യം, അഗതിയുടെ കണ്ണുനീർ തുടയ്ക്കുന്ന കാര്യത്തിന് നാം നൽകുന്നില്ല. ഈ മാതിരി സംഗതികളിൽ ശ്രദ്ധ പതിപ്പിക്കുന്നതിന് സൗകര്യം ഉണ്ടാകത്തക്കവധം ഭരണം ക്രമീകരിക്കുന്നതിന് ചെയ്യുന്ന ശ്രമങ്ങൾ അഭിനന്ദനാർഹം തന്നെ. ഇടവകകളുടെ പ്രവർത്തനത്തിൽ മെത്രാപ്പോലീത്തന്മാരുടെ പ്രചോദനം കൂടുതലായി ലക്ഷ്യമാകുന്നതിന് കാലതാമസം ഇല്ലെന്ന് കാണുന്നത് ആശ്വാസകരം തന്നെ.

*മലങ്കരസഭ 1953 ഏപ്രിൽ മാസം*

# അജപാലനശുശ്രൂഷ വഴിത്തിരിവിൽ

ഡോ. യേശുദാസ് അത്യാൽ

**ശ്വാസം മുട്ടുന്ന ലോകത്ത് അജപാലന ശുശ്രൂഷ:**

നാം ജീവിക്കുന്ന ഉത്തരാധുനിക, പോസ്റ്റ് ഹ്യൂമൻ സമൂഹത്തെ അടയാളപ്പെടുത്തുന്ന രണ്ട് ഘടകങ്ങളുണ്ട് എന്ന വിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നു . ഒന്ന്, കോവിഡും കോവിഡാനന്തര സമൂഹവും. ഒരുകാലത്തെ ചരിത്രത്തെ 'AD' എന്നും 'BC' എന്നും വിഭജിച്ചിരുന്നെങ്കിൽ ഇന്ന് നാം കോവിഡും കോവിഡാനന്തര സമൂഹവും എന്ന് രേഖപ്പെടുത്തേണ്ടിയിരിക്കുന്നു. അത്രമാത്രം ആ യാഥാർഥ്യങ്ങൾ നമ്മെയും നമ്മുടെ സമൂഹത്തെയും ബാധിച്ചിട്ടുണ്ട്. കോവിഡാനന്തരസമൂഹം സഭയുടെ മുമ്പിലുയർത്തുന്ന വെല്ലുവിളികൾ നിരവധിയാണ്. മനുഷ്യജീവനെ ബാധിച്ച മഹാ മാരിയെ എങ്ങനെയാണ് ഒരുവിശ്വാസസമൂഹം എന്നനിലയിൽ കാണുന്നത്, അതിനോടുള്ള പ്രതിരോധങ്ങൾ എങ്ങനെ ആയിരിക്കണം, കോവിഡാനന്തര സമൂഹത്തിന്റെ സ്വഭാവം എന്തായിരിക്കും എന്നിങ്ങനെ നിരവധി ചോദ്യങ്ങളാണ് നമ്മുടെ മുമ്പിലുള്ളത്. രണ്ടാമത്, ശ്വാസംമുട്ടുന്ന ലോകത്ത് പ്രാണവായു തേടുന്ന സമൂഹമാണ് നമ്മുടേത്. 'എനിക്ക് ശ്വാസം മുട്ടുന്നു' എന്ന വാക്കുകൾ മാനുഷിക മൂല്യങ്ങളുടെ സർവ്വനാശമാണ് സൂചിപ്പിക്കുന്നത്. അടിമത്വത്തിന്റെയും , കോളനിവാഴ്ചയുടെയും, വംശ്യഹത്യകളുടെയും നീണ്ട ചരിത്രങ്ങൾ പരിശോധിച്ചാൽ ശ്വാസം മുട്ടുന്നജനതയുടെ, സമൂഹങ്ങളുടെ നേർചിത്രം കാണാം.

ശ്വാസംമുട്ടുന്ന ലോകത്ത് ദൈവത്തിന്റെ രക്ഷാകര ഇടപെടലിന് സാക്ഷ്യംവഹിക്കുന്ന സമൂഹമെന്ന നിലയിൽ സഭയുടെ നിലനിൽപ്പിന്റെ കാരണം തന്നെ ഇന്ന് ഏതാണ്ട് അവഗണിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിലൂടെ വെളിപ്പെട്ട ദൈവസ്നേഹവും സഭയുടെ സാക്ഷ്യവുമെന്ന വലിയകുടക്കീഴിലെ അജപാലനശുശ്രൂഷ പാർശ്വവത്ക്കരിക്കപ്പെടുമ്പോഴും വ്യവസ്ഥാപിത സഭയെയും അതിന്റെ ശുശ്രൂഷയെയും പാരമ്പര്യങ്ങളെയും സംരക്ഷിക്കുവാനുള്ള ശ്രമങ്ങൾക്ക് മുൻഗണനലഭിക്കുന്നു. പ്രാണവായുവിനുവേണ്ടി കിതയ്ക്കുന്നു ലോകത്തെ അജപാലനശുശ്രൂഷ അവഗണിക്കപ്പെടുമ്പോഴും സഭാചട്ടക്കൂടിനുള്ളിലെ ആട്ടിൻകൂട്ടത്തെ പരിപാലിക്കുന്നതിനും അവർക്കുള്ള കൂദാശകൾക്ക് നേതൃത്വം നല്കുന്നതിനുമുള്ള ഉത്സാഹം വർധിക്കുന്നു. എന്തുകൊണ്ട് സഭയിലെ വൈദികരും അവരുടെ ശുശ്രൂഷയും ലോകത്തിന്റെ ശ്വസിക്കാനുള്ള പോരാട്ടത്തെക്കുറിച്ചു ഉത്കണ്ഠാകുലരാകണം എന്നതായിരിക്കണം നമ്മുടെ അന്വേഷണം.

**ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള ആരാധന:**

ഒന്നാംനൂറ്റാണ്ടിൽ പലസ്തീനിൽ ശ്വാസംമുട്ടുന്നവരോട് ഐക്യദാർഢ്യം പ്രകടിപ്പിച്ച ക്രിസ്തുവിന്റെ പ്രവൃത്തികൾ വർണ്ണിക്കുന്നതിനും നാഥന്റെ പാത പിന്തുടർന്ന് ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ളയാഗമായി നമ്മുടെ ജീവിതങ്ങളെ സമർപ്പിക്കുന്നതിനുമുള്ള അവസരമാണ് ആരാധന, വിശേഷാൽ വിശുദ്ധകുർബ്ബാന. ആരാധനാക്രമങ്ങൾ ലോകത്തിന്റെ മുമ്പിലുള്ള സഭയുടെ സുവിശേഷ പ്രഘോഷണമാണ്. സാക്ഷ്യത്തിന്റെ തലം (witnessing dimension) അവഗണിക്കുന്ന സഭ നിശ്ചലാവസ്ഥയിലേക്ക് നീങ്ങുന്നു. പൗരസ്ത്യ പാരമ്പര്യത്തിൽ ദൈവാരാധനയും ആരാധിക്കുന്ന ജനങ്ങളുടെ പൊതുജീവിതവും തമ്മിൽ അഭേദ്യമായ ഒരുബന്ധമുണ്ടല്ലോ. Liturgy after the liturgy എന്നാണല്ലോ ഈ ബന്ധത്തെ വിശേഷിപ്പിക്കുന്നത്. ആരാധന ഞായറാഴ്ച തുടങ്ങി അവസാനിക്കുന്ന ഒന്നല്ല, ആഴ്ച മുഴുവൻ ഒരു കൗദാശിക ജീവിതം നയിക്കുവാൻ നമുക്ക് ഊർജ്ജംപകരുന്നതാണ്.

ആരാധനയും പൊതുജീവിതവും ബന്ധപ്പെട്ടിരിക്കുന്നു എന്ന് പറയുമ്പോൾ നാം ഉദ്ദേശിക്കുന്ന സഭ പ്രതിനിധാനം ചെയ്യുന്ന ദൈവരാജ്യമൂല്യങ്ങൾ വിശ്വാസികൾ പൊതുസമൂഹത്തിൽ പ്രതിഫലിപ്പിക്കണം എന്നാണല്ലോ. എന്നാൽ പലപ്പോഴും സംഭവിക്കുന്നത്, ലോകത്തിന്റെ ഉപഭോക്തൃമൂല്യങ്ങൾ സഭയിലേക്കുവന്നുചേരുന്നു എന്നതാണ്. ഈ അപചയം പട്ടത്വ സമൂഹത്തെയും ബാധിച്ചിട്ടുണ്ട്. ഇടവകകൾക്കകത്തും പുറത്തും വേദനയനുഭവിക്കുന്ന ജനങ്ങളെ തിരിച്ചറിയുവാൻ നമുക്ക് സാധിക്കണമെന്നുപറയുമ്പോഴും സമൃദ്ധിയുടെ ഒരു രീതി ആത്മീയരെന്ന് അഭിമാനിക്കുന്നവരുടെ ഇടയിൽ പ്രകടമായി ഇന്ന് കാണുന്നുണ്ട്.

**ഇത് ഒരു ഇന്ത്യൻ സഭ:**

മലങ്കരയിലെ സഭ ഒരു അപ്പോസ്തോലികസഭയാണ് എന്ന് നാം ആവർത്തിച്ചു പ്രഖ്യാപിക്കേണ്ടിയിരിക്കുന്നു. റോമിലെ, അന്ത്യോഖ്യയിലെ, അർമീനിയയിലെ, ഗ്രീസിലെ സഭകൾപ്പോലെ നമ്മുടെസഭകളും അപ്പോസ്തോലിക പൈതൃകമുള്ള ഒരു വിശ്വാസസമൂഹമാണ്. ഇതര അപ്പോസ്തോ



ലിക സഭകളുമായി സാഹോദര്യബന്ധമാണ് നാം കാംഷിച്ചത്, എന്നാൽ എവിടെയോ ആ ബന്ധം അധീശാധികാരത്തിലേക്ക് വഴി മാറി എന്ന് നമുക്കറിയാം. എന്നാൽ അധീശത്തത്തിന്റെ നീണ്ട നൂറ്റാണ്ടുകളിൽ നമുക്ക് നഷ്ട്ടമായത് ഇതര അപ്പോസ്തോലിക സഭകളെപ്പോലെ സ്വന്തദേശത്തിനും സംസ്കാരത്തിലും ഉതകുന്ന ദൈവശാസ്ത്രവും ആരാധനാക്രമങ്ങളും പാരമ്പര്യവും രൂപീകരിക്കുവാനുള്ള സ്വാതന്ത്ര്യമായിരുന്നു എന്ന് നാം ഓർക്കണം.

പൗരസ്ത്യ സങ്കൽപ്പത്തിൽ ഓരോപ്രദേശത്തേയും സഭ സ്വതന്ത്രമാണ്, സ്വയംഭരണാവകാശം ഉള്ളവയാണ്. ഒരുസാക്ഷ്യസമൂഹമായി അതാത് പ്രദേശത്ത് പരിലസിക്കുവാനാ ണ് സഭ വിളിക്കപ്പെട്ടിരിക്കുന്നത്. അതിനുള്ള സംവിധാനങ്ങൾ സൃഷ്ടിക്കേണ്ടത് ഓരോ പ്രാദേശികസഭയുടെയും ഉത്തരവാദിത്വമാണ്. വിവിധ പ്രദേശങ്ങളിലെ സഭകൾ സാഹോദര്യഭാവത്തോടും മേൽക്കോയ്മാഭാവം ഒഴിഞ്ഞും പരസ്പരം കൂട്ടായ്മ ആചരിക്കണം എന്നാണു വിഭാവനം ചെയ്തിരിക്കുന്നത്. തോമാശ്ലീഹായാൽ സ്ഥാപിതമായ ഒരു സഹോദരീ സഭയോട് കാട്ടേണ്ട സാഹോദര്യവും സൗമനസ്യവുമായിരുന്നില്ല നീണ്ടനൂറ്റാണ്ടുകളിൽ ഇതര അപ്പോസ്തോലിക പാരമ്പര്യങ്ങളിൽ നിന്ന് നമുക്ക് ലഭിച്ചത്.

അഭൂതപൂർവ്വമായ വെല്ലുവിളികൾ നേരിടുന്ന ഭാരതത്തിൽ ക്രൈസ്തവസാക്ഷ്യം നിർവ്വഹിക്കുക എന്ന ദൗത്യം നമുക്കുണ്ട്. സമകാലിക വെല്ലുവിളികളോടൊപ്പം ചില വൈദേശികചട്ടക്കൂടുകളിൽ, ഭാഷകളിൽ, സിംഹാസനങ്ങളിൽ നാം പുകഴുന്നു. പാരമ്പര്യങ്ങൾക്കും മിഥ്യാചരിത്രത്തിനും അമിത പ്രാധാന്യം ലഭിക്കുന്നു. വിട്ടുകളഞ്ഞതിലേക്ക് മടങ്ങിപ്പോകുവാനുള്ള വ്യഗ്രതയും ശക്തിയാർജ്ജിക്കുന്നുണ്ട്. നമ്മുടെ രാജ്യവും ഇത്തരമൊരു അവസ്ഥയിൽ കൂടെയാണ് കടന്നുപോകുന്നത് എന്നത് ചേർത്ത് വായിക്കേണ്ടതാണ്. ഐതീഹ്യങ്ങളും ചരിത്രത്തെപ്പറ്റിയുള്ള മിഥ്യാസങ്കല്പങ്ങളും പുരാണകഥകളും പൊതുബോധത്തെരൂപപ്പെടുത്തുമ്പോൾ മനുഷ്യരെ ബാധിക്കുന്നവിഷയങ്ങൾ അപ്രസക്തമാകുന്നു. പഴമയെ, പാരമ്പര്യത്തെ പുകഴ്ത്തുന്ന സത്യാനന്തര കാലം സൃഷ്ട്ടിക്കുന്ന അപകടം രാഷ്ട്രത്തിലെന്നപോലെ സഭയിലുമുണ്ട്.

പ്രാദേശിക ഇടവകകളുടെ പ്രാഥമിക ഉത്തരവാദിത്തം അവരുടെ ചുറ്റുവട്ടത്തുള്ളജനങ്ങളോടാണ് എന്ന യാഥാർഥ്യം പട്ടത്വശുശ്രൂഷക്ക് മിഴിവേകും. വിസ്തൃതമാകുന്ന ദേശത്ത് അജപാലന ശുശ്രൂഷയുടെ വ്യാപ്തിയും വർധിക്കും. രാഷ്ട്രവും ദേശവും സഭയും ഇടവകയും തമ്മിൽ അഭേദ്യമായ ഒരുബന്ധമുണ്ട്. പട്ടത്വ ശുശ്രൂഷ നിർവഹിക്കേണ്ട 'ദേശം' അനുദിനം വിസ്തൃതമാകുന്നു. പ്രാദേശികവിഷയങ്ങൾ അപ്രധാനമാണ് എന്ന് അർത്ഥമാക്കുന്നില്ല; എന്നാൽ സ്വന്ത അയൽപക്കത്തിനും അപ്പുറമുള്ള ലോകത്തിലെ വെല്ലുവിളികളും ദൗത്യത്തിന്റെ വ്യാപ്തിക്കുള്ളിൽ വരേണ്ടതാണ്.

വൈദികർക്കുള്ള തന്റെ പ്രബോധനത്തിൽ, ആടുകളുടെ ഗന്ധമുള്ള ഇടയന്മാരാകാൻ (Shepherds with the smell of the Sheep) ഫ്രാൻസിസ് മാർപാപ്പ പട്ടക്കാരെ ആഹ്വാനംചെയ്തു. ജനങ്ങളുടെ, വിശേഷാൽ ദരിദ്ര്യരുടെയും അശരണരുടെയും, ദൈനംദിന ജീവിതപോരാട്ടങ്ങളിൽ വൈദീകർ അവർക്കൊപ്പം ഉണ്ടായിരിക്കണം. ആട്ടിൻകൂട്ടത്തിന്റെ ജീവിതത്തിൽ ആഴത്തിൽ വേരൂന്നിയ ഒരിടയനാണ് യേശുവിനെപ്പോലെയാകുന്നത്. ജനങ്ങൾക്കൊപ്പം സംസാരിക്കുവാനും ചിരിക്കുവാനും പട്ടക്കാർക്കാകണം. ദൈവത്തിന്റെ വിശുദ്ധ ജനത്തെ കേന്ദ്രസ്ഥാനത്ത് നിർത്തുന്നവനാണ് പട്ടക്കാരൻ. o

പുസ്തക പരിചയം

– സഖറിയ മാർ സേവേറിയോസ്

## ക്രൈസ്തവ ആശ്രമ പ്രസ്ഥാനം: പഠനങ്ങൾ

മലങ്കര ഓർത്തഡോക്സ് സഭയിലെ സന്യാസധാരകളെ പ്രധാന പഠന വിഷയമാക്കി രൂപപ്പെടുത്തിയ പ്രബന്ധ ഉദ്യമമാണിത്. ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തയിലെ ആത്മാന്വേഷിയും അക്കാദിമിക് ഗവേഷകനും സമ്യക്കായി സമന്വയിക്കുന്ന ഈ ഗ്രന്ഥത്തിൽ "ക്രിസ്തീയ ശിഷ്യത്വത്തിന്റെ" ബഹുമുഖ തലങ്ങൾ അനാവരണം ചെയ്യപ്പെടുന്നു. സന്യാസ പ്രസ്ഥാനങ്ങളുടെ ഗതകാല പ്രൗഢിയെ വിശദമാക്കുന്നതിനോടൊപ്പം സമകാലിക ലോകത്തിൽ ആർജ്ജിക്കേണ്ട ദൃഢബോധ്യങ്ങളെക്കുറിച്ചും നമ്മെ ഓർമ്മിപ്പിക്കുന്നു. ബുദ്ധ, ജൈന, ഹൈന്ദവ, മുസ്ലീം, യഹൂദ പാരമ്പര്യങ്ങളിലെ സന്യാസ പ്രസ്ഥാനങ്ങളും ഈ കൃതിയിൽ പരാമർശിക്കപ്പെടുന്നു. ക്രൈസ്തവ സന്യാസ പ്രസ്ഥാനത്തിന്റെ ചരിത്രവും കിഴക്കും പടിഞ്ഞാറുമുള്ള അതിന്റെ വളർച്ചയും സമഗ്രമായി വിശദീകരിക്കപ്പെടുന്ന ഈ പഠനത്തിൽ കോപ്റ്റിക്, എത്യോപ്യൻ, സുറിയാനി, ലാറ്റിൻ സന്യാസ പാരമ്പര്യങ്ങളുടെ പരസ്പര സ്വാധീനവും അവ ക്രൈസ്തവ കുലത്തിനു നൽകിയ ബലവും കൃത്യമായി അപഗ്രഥിക്കുന്നു

സന്യാസ പ്രസ്ഥാനങ്ങളെക്കുറിച്ച് സഭാപിതാക്കന്മാരുടെ പഠിപ്പിക്കലുകൾ, വിവിധ സന്യാസപ്രസ്ഥാനങ്ങളുടെ ഘടന, ഇൻഡ്യയിലെയും മലങ്കര ഓർത്തഡോക്സ് സഭയിലെയും ആശ്രമ പ്രസ്ഥാനങ്ങൾ, നിലവിലുള്ള ആശ്രമങ്ങളെ സംബന്ധിച്ച വിവരങ്ങൾ, വരും കാലങ്ങളിൽ ക്രൈസ്തവ ആശ്രമ പ്രസ്ഥാനങ്ങൾക്ക് ആധാരമായിരിക്കേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ, ആദ്ധ്യാത്മികതയെ സംപുഷ്ടമാക്കുന്ന വേദപുസ്തക ധ്യാനങ്ങൾ എന്നിവയാണ് ഗ്രന്ഥത്തിന്റെ ഉള്ളടക്കം

ദൈവം മനുഷ്യനെ ഏൽപ്പിച്ചിരിക്കുന്ന കാര്യവിചാരകത്വവും ദൈവ




ഡോ. ജോസഫ് മാർ ദീവന്നാസിയോസ്

സ്വരൂപത്തിലേക്കും സാദൃശ്യത്തിലേക്കുമുള്ള മടക്കവുമാണ് ഓരോ സന്യാസ ആശ്രമവും നമ്മെ ഓർമ്മിപ്പിക്കുന്നത്. വരും തലമുറയുടെയും ഈ പ്രപഞ്ചത്തിന്റെ തന്നെയും സുസ്ഥിര നിലനില്പിനാവശ്യമായ ഊർജ്ജ സംഭരണിയും വിത്തുപുരകളുമാണ് ഓരോ സന്യാസ ആശ്രമവും. കൊട്ടിഘോഷിക്കപ്പെടുന്ന ആർജ്ജന, തീവ്ര ആസ്വാദന രീതികൾ റദ്ദുചെയ്യപ്പെട്ടു തുടങ്ങുന്ന ഈ കാലത്ത് വരും തലമുറയ്ക്ക് ക്രൈസ്തവ ആശ്രമങ്ങൾ തെളിയിക്കുന്ന പ്രകാശം വഴിവിളക്കാകുമെന്ന് ഈ പുസ്തകം നമ്മെ ഓർമ്മിപ്പിക്കുന്നു



കണ്ണൂരിൽ വച്ചു നടന്ന 64-ാമത് കേരള സംസ്ഥാന സ്കൂൾ ഗെയിം ബോക്സിങ് ചാമ്പ്യൻഷിപ്പിൽ രണ്ടാമതും ഗോൾഡ് മെഡൽ കരസ്ഥമാക്കിയ ഏഞ്ചൽ മറിയം വർഗീസ്. ചെങ്ങന്നൂർ ഭദ്രാസനത്തിലെ ആല സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗവും കുട്ടമ്പേരൂർ സെ. മേരീസ് ദേവാലയത്തിലെ പ്രധാന ശുശ്രൂഷകനായ എൻ.കെ. വർഗീസിന്റെ മകളുമാണ്.



ഡൽഹിയിൽ നടന്ന നാഷണൽ അസംബ്ലിയിൽ, YWCA നാഷണൽ ബോർഡ് അംഗമായി തെരഞ്ഞെടുക്കപ്പെട്ട സച്ചു ആർ. സണ്ണി. കൊല്ലം YWCA യിൽ നിന്നുള്ള യൂത്ത് പ്രതിനിധിയാണ്. നിലവിൽ തിരുവനന്തപുരം സെന്റർ ഫോർ ഡെവലപ്മെന്റ് സ്റ്റഡീസിലെ സീനിയർ റിസർച്ച് ഫെലോ ആയി പ്രവർത്തിക്കുന്നു. ഹരിപ്പാട് മുട്ടം സെ. മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്. ഭർത്താവ്. ഡോ. ബിജോ ജേക്കബ് രാജു, പുളിമൂട്ടിൽ, മുട്ടം.

### സീനിയർ പ്രൊമോട്ടർ



2022-23 സാമ്പത്തിക വർഷത്തിൽ മലങ്കരസഭ മാസികയ്ക്ക് 1500 ൽ പരം വരിക്കാരെ ചേർത്ത സീനിയർ പ്രൊമോട്ടർ അജിത്ത് ഏബ്രഹാം. കോട്ടയം ഭദ്രാസനത്തിൽ കുറിച്ചി വലിയ പള്ളിയിൽ പുത്തൻപുരയ്ക്കൽ പരേതരായ P. Z. ഏബ്രഹാമിന്റെയും സാറാമ്മ ഏബ്രഹാമിന്റെയും മകൻ. ഫോൺ: 9947315708

### അഭിനന്ദനങ്ങൾ...



2022 23 സാമ്പത്തിക വർഷത്തിൽ മലങ്കരസഭ മാസികയ്ക്ക് പരിയാരം സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് ഇടവകയിൽ നിന്ന് 100-ൽ പരം വരിക്കാരെ ചേർത്ത ഇടവക മുൻ സെക്രട്ടറി വിനീത് ഐപ്പ് ആലഞ്ചേരിൽ. ഫോൺ 9605365150




# മാർ ഒസ്താത്തിയോസ്: ജീവിതം കൊണ്ട് വിസ്മയിപ്പിച്ച മഹാചാര്യൻ...

അനിഷ് ബാബു ഹരിപ്പാട്

ല മനുഷ്യർ അങ്ങനെയാണ്

ചെറിയ ജീവിതം കൊണ്ട് നമ്മെ വിസ്മയിപ്പിക്കും. മരിച്ചാലും മരണമില്ലാത്ത ഓർമ്മകളാൽ നമ്മെ സമാധാനിപ്പിക്കും.

യാച്ചാരത്തെ കുഷ്ഠരോഗികളും ബംഗ്ലൂരിലെ എയ്ഡ്സ് രോഗികളും കേരളത്തിലെ പട്ടിണി പാവങ്ങളുമൊക്കെ ഉറക്കം കെടുത്തിയതിനാൽ ധർമ്മ സങ്കടത്തിലായ ഒരു മെത്രാൻ നമ്മുടെ നാട്ടിൽ ജീവിച്ചിരുന്നിട്ടുണ്ട്.

ലാളിത്യത്തിന്റെ കഷായം ധരിച്ച് രുദ്രാക്ഷ മാലയും തടികുരിശും പേറി അവസാന യാത്ര വരെയും സാധാരണക്കാരന്റെ (അംബാസഡർ) വാഹനത്തിൽ മാവേലിക്കര സുവിശേഷാലയത്തിന്റെ ഇടുങ്ങിയ നാലു ചുവരുകൾക്കുള്ളിൽ പരിമിതപ്പെടുത്തിയ ആ ലാളിത്യം ശ്രേഷ്ഠം അപാരം.

"ഞാൻ മറ്റുള്ളവരുടെ സഹായം കൊണ്ടാണ് വളർന്നതെന്ന് പറഞ്ഞ് തനിക്ക് ലഭിച്ചതെല്ലാം വീതിച്ചു നൽകി. കാക്കക്കൂട്ടം കൊത്തി പറിക്കുന്ന പിഞ്ചു കുഞ്ഞിന്റെ ഉപേക്ഷിക്കപ്പെട്ട മൃതശരീരം കണ്ട് അസ്വസ്ഥനായി. ഇനിയും ഒരു പൂവും വിടരും മുമ്പേ കൊഴിഞ്ഞു പോകരുതെന്നു തീരുമാനിച്ച് കേരളത്തിനകത്തും പുറത്തും അനേകം ബാലഭവനങ്ങളും ആതുരാലയങ്ങളും നട്ടുവളർത്തി.

ധനവാന്റെ സ്വാർത്ഥതയെ നിശിതമായി വിമർശിക്കുമ്പോഴും പല ധനവാൻമാരെയും സ്നേഹിതരാക്കി അവരുടെ പണം പല സേവന പ്രവർത്തനങ്ങൾക്കായും പങ്കിട്ടു. സ്നേഹത്തിന്റെ ഏകമതത്തിലേക്ക് മതം മാറുവാനും പങ്കിടീലിന്റെ വേദശാസ്ത്രം പ്രായോഗികതയുടെ രീതിശാസ്ത്രമായി അവതരിപ്പിക്കുവാനും നന്നേ പങ്കപാടേറ്റു.

അമ്മ പകർന്നു നൽകിയ സുവിശേഷ തീവ്രതയും പങ്കിടീലിന്റെ പാഠങ്ങളും ഈഴക്കടവുകാരൻ ജോർജ്ജുകുട്ടിയെ മലങ്കര സഭയുടെ രത്നമാക്കി മാറ്റി. പഠിക്കുവാൻ സമർത്ഥരായ പലരേയും കൈവിരലിൽ പിടിച്ച് ഒപ്പം നടത്തി. പലരും ഇന്ന് അറിയപ്പെടുന്ന വൈദീകരും, ഡോക്ടർമാരും അദ്ധ്യാപകരുമൊക്കെയായി. ഒരു പക്ഷേ തെരുവിലും റെയിൽവേ പുറമ്പോക്കിലുമൊക്കെ അവസാനിച്ചേക്കാവുന്ന പല ജീവിതങ്ങളെയും അനുഗ്രഹങ്ങളുടെ നീർതോടിലേക്ക് നയിക്കുവാൻ തിരുമേനി അപ്പച്ചനല്ലാതെ ആർക്കാണ് സാധിക്കുക. യാച്ചാരത്തെ ബാലഭവനും ബാലികാഗ്രാമും ഓരോ ഡോക്ടർമാരെ കഴിഞ്ഞ അഞ്ചു വർഷത്തിനുള്ളിൽ സമ്മാനിച്ചു. ആ ജീവിത പ്രകാശം കണ്ട് ഒപ്പം കൂടിയ പലരും നമ്മുടെ സമകാലീന സമൂഹത്തെ പ്രോജ്വലിപ്പിച്ചിട്ടുണ്ട്. വയത്തലക്കാരൻ ജോയിക്കുട്ടി എന്ന ഫിലിപ്പ് റമ്പാച്ചനും തോമസ് റമ്പാച്ചനും ഉദാഹരണങ്ങളുടെ ആദ്യജാതന്മാരാണ്.

ദാവീദ് എന്ന ഇടയ ചെറുക്കന്റെ കൈയ്യിൽ ചെറിയ കല്ലുപെറുക്കി കൊടുത്ത് മല്ലനായ ഗോല്ല്യാത്തിന്റെ മുൻപിലേക്ക് വിട്ട ദൈവം ഈഴക്കടവുകാരൻ ജോർജ്ജുകുട്ടിയെ സുവിശേഷത്തിന്റെ കല്ലുംകൊടുത്ത് മലങ്കര സഭയ്ക്ക് സമ്മാനിച്ചു. ആ രത്നം (മരണാനന്തരം) സൂക്ഷിച്ച് വച്ചിരിക്കുന്ന മാവേലിക്കര സുവിശേഷാലയത്തിന് ഇനിയും ഉയരത്തിൽ പറക്കുവാൻ സാധിക്കേണ്ടിയി

രിക്കുന്നു. പ്രേക്ഷിത പ്രവർത്തനങ്ങൾക്ക് പുതിയ ദിശാബോധം കണ്ടെത്തേണ്ടിയിരിക്കുന്നു നട്ട് നനച്ച് വളർന്നതിനെ കൂടുതൽ പരിപോഷിപ്പിക്കുന്നതിനൊപ്പം പുതിയ തൈ നടുവാനും നമ്മൾ ശ്രദ്ധിക്കേണ്ടതുണ്ട്. പുതിയ മേച്ചിൽ പുറങ്ങൾ ഇടയനുവേണ്ടി കാത്തിരിക്കുന്നു.

ഐൻസ്റ്റീൻ മഹാത്മജിയെക്കുറിച്ച് അനുസ്മരിക്കുന്നതുപോലെ "ഇതുപോലെ മജ്ജയും മാംസവുമുള്ള ഒരു മനുഷ്യൻ ഇവിടെ ജീവിച്ചിരുന്നു എന്ന പറഞ്ഞാൽ വരും തലമുറകൾക്ക് അത് ഒരു അതിശയമായിരിക്കും". പ്രതിസന്ധികളിൽ, വേദനകളിൽ ഒറ്റപ്പെട്ടുപോയവർക്ക്, ഉറ്റവരും ഉടയവരുമില്ലാത്ത സാധാരണക്കാർക്ക് ക്ഷണമില്ലാതെ ഓടി എത്തുന്ന ഒരു തിരുമേനി ഇവിടെ ഉണ്ടായിരുന്നു.

അധികാരത്തോടും സ്ഥാനമാനങ്ങളോടും ലേശവും ഭ്രമമില്ലാതെ ഭദ്രാസന മെത്രാപ്പോലീത്ത സ്ഥാനം ത്യാഗം ചെയ്ത് ചരിത്രം സൃഷ്ടിച്ച മെത്രാപ്പോലീത്തയായിരുന്നു മാർ ഒസ്താത്തിയോസ്.

ഒരു സ്ഥാപനം പോലും തന്റെ പേരിൽ വാങ്ങാതെ ഒരു സ്വകാര്യ സ്വത്തുപോലും തന്റെ പേരിലില്ലാതെ ദരിദ്രനെപോലെ ജീവിച്ച് കാലം ചെയ്ത ഒരു തിരുമേനി ഇവിടെ ഉണ്ടായിരുന്നു. ജീവിച്ചാലും മരിച്ചാലും ക്രിസ്തുമാത്രം മതിയെന്നു പാടി സ്വയം കല്ലറകെട്ടി ധൂപാർപ്പണം നടത്തി മരണത്തേ തേടി നടന്ന ഒരു തിരുമേനി ഇവിടെ ജീവിച്ചിരുന്നു.

ഇവിടെ ഞാനുണ്ടായിരുന്നു<br>
എന്നതിനോർമ്മയ്ക്കായി<br>
ഒരു തൂവൽ മാത്രം കൊഴിച്ചിടുന്നു<br>
(ലളിതം- ഏഴാച്ചേരി)

ഇനിയും ഇതുപോലെ ഒരു ജന്മം മലങ്കരസഭയിൽ ഉണ്ടാകണമെങ്കിൽ നാം എത്രദൂരം താണ്ടേണ്ടിയിരിക്കുന്നു.

## റിട്ടേർഡ് പ്രീസ്റ്റ്സ് ഫെലോഷിപ്പ്

നമ്മുടെ സഭയിലെ റിട്ടയർ ചെയ്ത വൈദികരുടെ ഒരു സ്നേഹ സൗഹൃദ സംഗമം ഫെബ്രുവരി മാസം പതിനേഴാം തീയതി പരുമല സെമിനാരിയിൽ വച്ച് നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. രാവിലെ 10 മണിക്ക് ആരംഭിക്കുന്ന മീറ്റിംഗ് ഉച്ചയ്ക്ക് ഒരു മണിക്ക് അവസാനിക്കും. വൈദിക സംഘം പ്രസിഡണ്ട് അഭിവന്ദ്യ മാത്യൂസ് മാർ തിമോത്തിയോസ് തിരുമനസ്സുകൊണ്ട് യോഗത്തിൽ അധ്യക്ഷത വഹിക്കുന്നതും, സഭയുടെ സീനിയർ മെത്രാപ്പോലീത്താ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമീസ് തിരുമനസ്സുകൊണ്ട് സമ്മേളനം ഉദ്ഘാടനം ചെയ്യുന്നതും, മലങ്കര സഭയുടെ ഗുരു രത്നം, ബഹുമാനപ്പെട്ട ടി.ജെ. ജോഷ്വാച്ചൻ അനുഗ്രഹ പ്രഭാഷണം നടത്തുന്നതും ആയിരിക്കും. വൈദികർക്ക് തങ്ങളുടെ അനുഭവങ്ങൾ പങ്കുവയ്ക്കുവാനും, വാർദ്ധക്യകാല ജീവിതം സന്തുഷ്ടമാക്കുവാനും ആവശ്യമായ മാർഗ്ഗ നിർദ്ദേശങ്ങൾ തേടുവാനും, മീറ്റിംഗിൽ അവസരം ഉണ്ടായിരിക്കും. പ്രാദേശിക തലത്തിൽ ചെറിയ കൂട്ടായ്മകൾ ക്രമീകരിച്ച് കൃത്യമായ ഇടവേളകളിൽ ഒന്നിച്ചുകൂടി പരസ്പരമുള്ള ബന്ധങ്ങൾ സുദൃഢമാക്കുവാനും, കാലഘട്ടത്തിന്റെ വെല്ലുവിളികളെ സഭയോട് ചേർന്നുനിന്ന് ഫലപ്രദമായി നേരിടുന്നതിനും പദ്ധതികൾ ആസൂത്രണം ചെയ്യുന്നതാണ്. എല്ലാ റിട്ടയർ ചെയ്ത വൈദികരും കൃത്യമായി മീറ്റിങ്ങിൽ എത്തിച്ചേർന്ന് വിജയിപ്പിക്കണമെന്ന് അറിയിക്കുന്നു.

## തോമസ് റമ്പാൻ പൗരോഹിത്യ സുവർണ ജൂബിലി നിറവിൽ



പെരുനാട് ബഥനി ആശ്രമത്തിന്റെ മുൻ സുപ്പീരിയറും ഇടുക്കി ഏലപ്പാറ ബഥനി ആശ്രമം ശാഖയുടെ സ്ഥാപകനുമായ തോമസ് റമ്പാൻ (80) പൗരോഹിത്യ പദവിയിൽ 50 വർഷം പൂർത്തിയാക്കി. ഇപ്പോൾ ബഥനി ആശ്രമത്തിൽ വിശ്രമജീവിതം നയിക്കുന്ന അദ്ദേഹം മണ്ണൂർ മർത്തശ്മുനി ഇടവകയിൽ പൊന്നന്താനം ആമ്പയിൽ ഫിലിപ്പോസ് ഏലിയാമ്മ ദമ്പതി കളുടെ മകനാണ്. അഞ്ചൽ, ഏരൂർ എന്നീ സ്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസത്തിന് ശേഷം 22-ാം വയസ്സിൽ 1966ലാണ് സന്യാസ ജീവിതം തിരഞ്ഞെടുത്ത് ബഥനി ആശ്രമത്തിൽ ചേർന്നത്. 1972 ഓഗസ്റ്റ് 6-ന് ശെമ്മാശപട്ടവും 1973 ജനുവരി 20 ന് വൈദിക പട്ടവും സ്വീകരിച്ചു. 2009 ഓഗസ്റ്റ് 5-ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ റമ്പാൻ പദവി നൽകി.

തുമ്പമൺ, കോട്ടയം ഇടുക്കി എന്നീ ഭദ്രാസനങ്ങളിലെ വിവിധ ദേവാലയങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. 2009 മുതൽ 2015 വരെയാണ് ബഥനി ആശ്രമം സുപ്പീരിയറായിരുന്നത്.

---



41 മത് മലയാളി മാസ്റ്റേഴ്സ് സംസ്ഥാന അത്‌ലറ്റിക്സ് ചാമ്പ്യൻഷിപ്പിൽ റണ്ണിംഗ് 10,000 മീറ്ററിലും 5,000 മീറ്ററി ലും ഒന്നാം സ്ഥാനവും. 1,500 മീറ്ററിൽ മൂന്നാം സ്ഥാനവും നേടി വിജയിയായ ഫാ. ജോബി ജോൺ മാവേലിക്കര ഭദ്രാസനത്തിലെ കരുവാറ്റ നോർത്ത് സെന്റ് ജോർജ് പള്ളി വികാരിയാണ് .

---



തോമാ മാർ ദീവന്നാസിയോസ് തിരുമേനിയുടെ ചരമ ജൂബിലിയോടനുബന്ധിച്ച് നടത്തിയ അഖില മലങ്കര സൺഡേസ്ക്കൂൾ സീനിയർ പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനവും സ്ക്കൂൾ തലത്തിൽ നടത്തിയ ഉപന്യാസ മത്സരത്തിൽ ഒന്നാം സ്ഥാനവും ലഭിച്ച സോഫിയാ റിബേക്കാ ജോൺ.

തോട്ടയ്ക്കാട് മാർ അപ്രേം സൺഡേസ്ക്കൂൾ വിദ്യാർത്ഥിയും, വയനാട് കോറോം M.T.D.M. HSS സ്ക്കൂളിലെ വിദ്യാർത്ഥിയുമാണ്.

തോട്ടയ്ക്കാട് പടിഞ്ഞാറ്റുകര ഫാ. ജോർജ് പി. ജോണിന്റെ മകളും ചുങ്കത്തറ പരേതനായ മുള്ളൻകുഴിക്കൽ വന്ദ്യ ആൻഡ്രൂസ് ഏബ്രഹാം കോർ എപ്പിസ്ക്കോപ്പായുടെ കൊച്ചുമകളുമാണ്.



**കൊല്ലം:** കൊല്ലം മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ക്രിസ്തുമസ്–പുതുവത്സര സംഗമം നടത്തി. ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ക്രൈസ്തവ സന്യാസത്തെ ആസ്പദമാക്കി രചിച്ച Studies on Christian Monasticism എന്ന പുസ്തക പ്രകാശനവും നടന്നു.

സാമൂഹ്യ മുന്നേറ്റത്തിനും പൊതു നന്മയ്ക്കും പരിസ്ഥിതി സംരക്ഷണത്തിനുമായി മത രാഷ്ട്രീയ സാംസ്കാരിക നേതൃത്വം പ്രാദേശിക തലത്തിൽ കൈ കോർത്ത് പ്രവർത്തിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ആമുഖ സന്ദേശത്തിൽ പറഞ്ഞു. കൊല്ലം രൂപത ബിഷപ്പ് പോൾ ആന്റണി മുല്ലശ്ശേരിൽ പുസ്തക പ്രകാശനം നിർവ്വഹിച്ചു. സി.എസ്.ഐ. ബിഷപ്പ് റവ. ഉമ്മൻ ജോർജ്ജ് പുസ്തകം ഏറ്റുവാങ്ങി. മാർത്തോമ്മ സഭ കൊല്ലം-തിരുവനന്തപുരം മെത്രാപ്പോലീത്താ ഡോ. ജോസഫ് മാർ ബർണബാസ് മെത്രാപ്പോലീത്താ ക്രിസ്തുമസ് പുതുവത്സര സന്ദേശം നൽകി. ജില്ലാ കളക്ടർ അപ്സാന പർവ്വീൺ, കൊല്ലം പോലീസ് കമ്മീഷണർ മെറിൻ ജോസഫ്, വൈസ് ചാൻസിലർ സിസ തോമസ്, കൊടിക്കുന്നിൽ സുരേഷ് എം.പി., എം.കെ. പ്രേമചന്ദ്രൻ എം.പി., നൗഷാദ് എം.എൽ.എ., മുകേഷ് എം.എൽ.എ., വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗ്ഗീസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, മെത്രാസന കൗൺസിൽ അംഗങ്ങൾ, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവർ പങ്കെടുത്തു. മെത്രാസന സെക്രട്ടറി ഫാ. പി.റ്റി. ഷാജൻ സ്വാഗതവും സഭാ മാനേജിംഗ് കമ്മറ്റി അംഗം സാജു വർഗ്ഗീസ് കൃതജ്ഞതയും അറിയിച്ചു. തുടർന്ന് സ്നേഹവിരുന്നും നടത്തി.



കേന്ദ്ര ന്യൂനപക്ഷകാര്യ വകുപ്പ് മന്ത്രി ജോൺ ബിർള പരുമല സെമിനാരിയിൽ വെച്ച് പരിശുദ്ധ ബസേലിയോസ് മർത്തോമ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനിയെ സന്ദർശിച്ചു. നിരണം ഭദ്രാസാധിപൻ അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അൽമായ ട്രസ്റ്റി റോണി വർഗീസ്, പരുമല ഹോസ്പിറ്റൽ C E O ഫാ. എം. സി. പൗലോസ്, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ റെജി മാത്യൂസ്, ജേക്കബ് മാത്യു എന്നിവർ ഒപ്പം ഉണ്ടായിരുന്നു.



## മാവേലിക്കര പടിയോല ചിത്രം അനാച്ഛാദനം ചെയ്തു

**മാവേലിക്കര:** മലങ്കരസഭയുടെമേൽ സമ്പൂർണ്ണ അധിനിവേശം ഉറപ്പാക്കാൻ ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റ് മിഷനറിമാർ മുമ്പോട്ടു വെച്ച നിർദ്ദേശങ്ങളെ പാടെ നിരാകരിച്ച മാവേലിക്കര പടിയോല രൂപപ്പെടുത്തിയ 1836 ജനുവരി 16–ൽ മാവേലിക്കരയിൽ ചേർന്ന മലങ്കര പള്ളിയോഗത്തിന്റെ ദൃശ്യാവിഷ്കരണം പൂർത്തിയായി. സമ്മേളന വേദിയായ മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിനുവേണ്ടി മാവേലിക്കര സുന്നഹദോസിന്റെ പ്രാദേശിക–കാല–സമയ–സാമൂഹിക പശ്ചാത്തലങ്ങൾ കൂടി ഉൾപ്പെടുത്തിയ എണ്ണച്ഛായാ ചിത്രം തയാറാക്കിയത് കൊയിലാണ്ടി സ്വദേശിയും പ്രശസ്ത ചരിത്ര ചിത്രകാരനുമായ ജിജുലാലും സംഘവുമാണ്.

ആംഗ്ലിക്കൻ മിഷിനറിമാർക്ക് മലങ്കരസഭയുടെ ആത്മീകവും ലൗകീകവുമായ സർവ അധികാരവും കൈയ്യടക്കുവാനായി മലങ്കരസഭാദ്ധ്യക്ഷനായ ചേപ്പാട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലിത്തായുടെ മുമ്പിൽ കൽക്കട്ടായിലെ ആംഗ്ലിക്കൻ ബിഷപ്പ് ഡാനിയേൽ വിത്സൺ 1835–ൽ വെച്ച നിർദ്ദേശങ്ങൾ മാർ ദീവന്നാസ്യോസ് നാലാമൻ സ്വയം പരിഗണിക്കാതെ നസ്രാണി പാരമ്പര്യപ്രകാരം ഇടവകകളുടെ പ്രാതിനിധ്യ സമിതിയായ മലങ്കര പള്ളിയോഗത്തിനു വിട്ടു. അതനുസരിച്ച് സമ്മേളിച്ച മലങ്കര പള്ളിയോഗം ഐകകണ്ഠ്യേന ബിഷപ്പ് ഡാനിയേൽ വിത്സന്റെ നിർദ്ദേശങ്ങൾ തള്ളിക്കളയുകയും മലങ്കര സഭയുടെ സ്വാതന്ത്ര്യം നിലനിർത്തുകയും ചെയ്തു.

ഇന്ത്യയിൽ പാശ്ചാത്യ അധിനിവേശത്തിനെതിരായി നടന്നതും അത്തരത്തിൽ ചരിത്രത്തിൽ രേഖപ്പെടുത്താതെ പോയതുമായ ഈ ചരിത്ര സംഭവത്തിന്റെ ചിത്രീകരണമാണ് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇപ്പോൾ ദൃശ്യാവിഷ്ക്കാരം ചെയ്തത്. ചരിത്രകാരനും ഗവേഷകനുമായ ഡോ. എം. കുര്യൻ തോമസ് ആണ് ഈ ചിത്രത്തിന്റെ ആശയവും പശ്ചാത്തലവും രൂപപ്പെടുത്തിയതും ചിത്രീകരണത്തിനു മേൽനോട്ടം വഹിച്ചതും. പ്രമുഖ വേദശാസ്ത്ര്ജ്ഞനും ചിത്രകാരനുമായ ഫാ. ഡോ. കെ.എം. ജോർജിന്റെ നിരന്തരമായ മാർഗ്ഗനിർദ്ദേശവും ഈ ചിത്രത്തിനു പിമ്പിലുണ്ട്. ഗോവാ ഗവർണ്ണർ HE ശ്രീധരൻ പിള്ള അനാച്ഛാദന കർമ്മം നിർവ്വഹിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പൻ കത്തീഡ്രൽ വികാരി ഫാ. എബി ഫിലിപ്പ് സഹ വികാരി ഫാ. ജോയ്സ് വി. ജോയി, കൈക്കാരൻ പി. ഫിലിപ്പോസ്, സെക്രട്ടറി അനി വർഗ്ഗീസ് എന്നിവർ സന്നിഹിതരായിരുന്നു.



OCYM കേന്ദ്ര കലാമേളയിൽ ലിയോൺ എബ്രഹാം ജോർജ്ജ് കീബോർഡ് മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കി മലബാർ ഭദ്രാസനത്തിലെ വടപുറം സെന്റ് ജോർജ്ജ് വലിയപള്ളി ഇടവകാംഗമായ ചിറയിൽ ജോർജ് ജോസഫിന്റെയും ലിന്റ എബ്രഹാമിന്റെയും മകനാണ്.



SRM യൂണിവേഴ്സിറ്റി ചെന്നൈയിൽ നിന്ന് MDS ഒന്നാം റാങ്ക് കരസ്ഥമാക്കിയ ഡോ. നിധിയാ സജി. കൊട്ടാരക്കര പുനലൂർ ഭദ്രാസനത്തിൽ ചെമ്മന്തൂർ ഇടവകയിൽ സജി പി. ജോണിന്റെയും (സൺഡേസ്ക്കൂൾ ഡയറക്ടർ) പൊന്നമ്മ കെ.യുടെ മകളും തുമ്പമൺ ഭദ്രാസനത്തിൽ സെ. മേരീസ് കാദീശ്ത്താ പള്ളിയിൽ കളരിക്കൽ നവീൻ ജെയിംസിന്റെ ഭാര്യയുമാണ്.



സുൽത്താൻബത്തേരി സെന്റ് മേരീസ് കോളജ് അസിസ്റ്റന്റ് പ്രഫസർ ജീന എൻ. ബേബി മദ്രാസ് സർവകലാശാലയിൽ നിന്നു കെമിസ്ട്രിയിൽ ഡോക്ടറേറ്റ് നേടി. സുൽത്താൻ ബത്തേരി നിരപ്പത്ത് എൻ.വി. ബേബി -ലാലി ദമ്പതികളുടെ മകളാണ്. മേപ്പാടി വിംസ് മെഡിക്കൽ കോളജിലെ ഡോ.എബിൻ മാത്യു നെല്ലിക്കാപറമ്പിലാണ് ഭർത്താവ്. സുൽത്താൻബത്തേരി സെന്റ് മേരിസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം.



ഫിനാൻസിൽ PhD (ഭാരതീയാർ യൂണിവേഴ്സിറ്റി) നേടിയ പത്തനംതിട്ട, കടമ്മനിട്ട, പ്ലാക്കൽ വീട്ടിൽ ജിനോമോൾ പി. കോട്ടയം സെന്റ് ഗിറ്റ്സ് കോളേജ്, അസ്സോ. പ്രൊഫസറും കോതമംഗലം ആനിക്കാതൊട്ടിയിൽ പരേതനായ ടി. പൗലോസിന്റെയും ഏലിയാമ്മയുടെയും മകൾ. ഭർത്താവ് : ഹോളി വർഗീസ് (അൽമറായി സൗദി), മക്കൾ: നെയ്തൻ, നെയോമി.



മണിപ്പാൽ യൂണിവേഴ്സിറ്റിയിൽ നിന്നും സാമ്പത്തിക ശാസ്ത്രത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ ഡോ. ഈഡിത്ത് ജേക്കബ്.

എം.ജി.ഒ.സി.എസ്സ്. എം., സിവിൽ സർവീസ് അക്കാദമി (തിരുവനന്തപുരം) മാനേജർ, റവ. ഫാ. ആൽവിൻ എബ്രഹാം സൈമണിന്റെ സഹധർമ്മിണിയാണ്.



കേരള സംസ്ഥാന സി.ബി.എസ്.ഇ. കലോത്സവത്തിൽ നിമിഷ പ്രസംഗത്തിൽ ഒന്നാം സ്ഥാനവും എ ഗ്രേഡും അഖില മലങ്കര സൺഡേസ്ക്കൂൾ സൗത്ത് സോൺ സോണൽ തല സഹപാഠ്യ മത്സരത്തിൽ ഹയർ സെക്കണ്ടറി വിഭാഗം പ. ഔഗേൻ ബാവാ അനുസ്മരണ പ്രസംഗത്തിൽ ഒന്നാം സ്ഥാനവും പൊതുവിജ്ഞാനത്തിന് ഒന്നാം സ്ഥാനവും കരസ്ഥമാക്കിയ ആൽവിൻ പ്രിന്റു വർഗീസ്. കുണ്ടറ സെന്റ് തോമസ് വലിയ പള്ളി ഇടവകയിൽ മേച്ചിറയിൽ പ്രിന്റു വർഗീസിന്റെയും സ്വപ്നാ ചാക്കോയുടെയും മകൻ. കൊടുവിള മാർ ഏലിയാ സൺഡേസ്ക്കൂൾ വിദ്യാർത്ഥിയുമാണ്.



സംസ്ഥാന ശാസ്ത്രോത്സവത്തിൽ A ഗ്രേഡോടെ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ എൽവിൻ സൈമൺ അലക്സ്. ഹയർസെക്കൻഡറി വിഭാഗത്തിൽ സംസ്ഥാന ശാസ്ത്രോത്സവ തൽസമയ നിർമ്മാണ മത്സര ഇനമായ ബുക്ക് ബൈൻഡിങ്ങിലാണ് വിജയിച്ചത്.

മലബാർ ഭദ്രാസനത്തിലെ പുളിയക്കോട് സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിൽ വലിയപറമ്പിൽ സജി (സൺഡേസ്കൂൾ ഇൻസ്പെക്ടർ, പെരിന്തൽമണ്ണ ഡിസ്ട്രിക്ട്) യുടെയും സില്ലയുടെയും മകൻ.

## എം. ബി. സി എഞ്ചിനീയറിംഗ് കോളേജിന്റെ സ്ഥാപക ദിനാഘോഷം നടന്നു.



പീരുമേട് : കുട്ടിക്കാനം മാർ ബസേലിയോസ് ക്രിസ്ത്യൻ എൻജിനിയറിങ് കോളേജിൽ സ്ഥാപക ദിനാഘോഷവും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ ബാവയുടെ അനുസ്മരണ സമ്മേളനവും എ. പി. ജെ അബ്ദുൽ കലാം ടെക്നോളജിക്കൽ യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. സിസ്സ തോമസ് ഉദ്ഘാടനം ചെയ്തു . ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ ബാവയുടെ സ്മരണാർത്ഥം യൂണിവേഴ്സിറ്റി എക്സാമിനു മികച്ച വിജയം നേടിയ വിദ്യാർത്ഥികൾക്ക് അവാർഡുകൾ വിതരണം ചെയ്തു. കോളേജ് ഡയറക്ടർ പ്രിൻസ് വർഗീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി മുൻ പ്രിൻസിപ്പൽ ഫാ.ഡോ. കെ. എം. ജോർജ്,പരുമല സെമിനാരി മുൻ മാനേജർ ഫാ.എം. എസ്. യൂഹാനോൻ റമ്പാൻ,കോളേജ് പ്രിൻസിപ്പൽ ഇൻ ചാർജ് പ്രൊഫ. ജാൻസൺ ഏലിയാസ്, ഫാ. നോബിൻ ഫിലിപ്പ്, ഫാ. ജോൺ സാമുവൽ, പ്ലേയ്സ്മെന്റ് ഓഫീസർ നികിത് കെ. സക്കറിയ, സ്റ്റാഫ് സെക്രട്ടറി പ്രൊഫ. മരിയ ജോസഫ് എന്നിവർ പ്രസംഗിച്ചു .



# പെരിങ്ങനാട്
# മർത്തശ്മൂനി ഓർത്തഡോക്സ് വലിയപള്ളി

## പൗരസ്ത്യ ശ്മൂനി തീർത്ഥാടന കേന്ദ്രം

**മൂന്നാളം, അടൂർ**

**Ph: 04734-230433, 9400091134,www.marthashmoonichurch.org**

**സ്ഥാപിതം: 1850**



1850-ൽ സ്ഥാപിതമായ പെരിങ്ങനാട് സുറിയാനിപ്പള്ളി, 1890-ൽ മർത്തശ്മൂനി അമ്മയുടെയും, 7 ശിശു സഹദേന്മാരുടെയും, മാർ ഏലിയാസറിന്റെയും നാമത്തിൽ അഭി: പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ തിരുമേനിയാൽ ശിലാസ്ഥാപനം നടത്തപ്പെട്ടു. **മർത്തശ്മൂനി അമ്മയുടെ നാമത്തിൽ ഭാരതത്തിൽ സ്ഥാപിതമായ പ്രഥമ ദേവാലയമാണ് പെരിങ്ങനാട് മർത്തശ്മൂനി ഓർത്തഡോക്സ് വലിയ പള്ളി.** 2002-ൽ പുനർനിർമ്മിച്ച ദേവാലയം പരി. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ ബാവ, കൂദാശ ചെയ്ത് വലിയ പള്ളിയായി ഉയർത്തി. 2023 ജനുവരി 24ന്, പരി. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ ബാവ ഇടവകയെ പൗരസ്ത്യ ശ്മൂനി തീർത്ഥാടന കേന്ദ്രമായി ഉയർത്തി അനുഗ്രഹിച്ചു.

യരുശലേം ദേവാലയത്തിൽ ശുദ്ധീകരണപ്പെരുന്നാളിന് മക്കാബിയർ കൊളുത്തിയ ഹനൂക്കാ വിളക്കിനെ ഓർമ്മിപ്പിക്കുന്നതരത്തിൽ, ഇടവക തീർഥാടന കേന്ദ്രമായി പ്രഖ്യാപിക്കപ്പെട്ട 2023 ജനുവരി 24 ന്, നാലടിയിൽപരം ഉയരവും, വീതിയും, 300 കിലോയോളം തൂക്കവും, 9 വിളക്കു കാലുകളും ഉള്ള **ശ്മൂനി വിളക്ക്** ദേവാലയത്തിൽ സ്ഥാപിച്ചു. നവ സഹദേന്മാരുടെ ദർശനവും, മൂല്യങ്ങളും അവരുടെ വിശ്വാസവും അടിസ്ഥാനമാക്കി 'വചനത്തിൽ വേരൂന്നിയ വൃക്ഷം' എന്ന ആശയത്തിലാണ് ഈ വിളക്ക് രൂപകൽപ്പന ചെയ്തത്.

അടിസ്ഥാനമായി ഒരു വേദപുസ്തകം, അതിൽ വേരൂന്നി നിൽക്കുന്ന ഒരു വൃക്ഷം. ഇത് നവസഹദേന്മാരുടെ ദൈവ വചനത്തിലുള്ള ഉറച്ച വിശ്വാസത്തെ സൂചിപ്പിക്കുന്നതാണ്. അനേകം പീഡകൾ ഏറ്റു വാങ്ങി ഈ വൃക്ഷത്തിലെ ഇലകൾ കൊഴിഞ്ഞു പോയിരിക്കുന്നു. ദൈവത്തിൽ ഉറച്ചു വിശ്വസിച്ച്, വിശ്വാസം തള്ളിപ്പറയാൻ കൂട്ടാക്കാതെ നിന്ന് രക്തസാക്ഷിത്വം വരിച്ച നവ സഹദേന്മാർ, വൃക്ഷത്തിന് മുകളിൽ 9 വിളക്കുകളായി പ്രകാശിച്ചു നിൽക്കുന്നു. മർത്തശ്മൂനി അമ്മയും, ഗുരുവായ മാർ ഏലിയാസറും, 7 ശിശു സഹദേന്മാരും പിന്തുടർന്ന വിശ്വാസ പാതയിൽ ഉറച്ചു നിൽക്കുന്ന ജീവിച്ചിരിക്കുന്നവരും മൺമറഞ്ഞവരുമായ വിശ്വാസികൾ, മുന്തിരി വള്ളികളായി വൃക്ഷത്തിൽ പടർന്ന് ഫലം കായ്ച്ചു നിൽക്കുന്നു.

വർഷത്തിൽ പ്രധാന പെരുന്നാൾ സമയങ്ങളിൽ മാത്രമേ ഈ വിളക്ക് ദേവാലയ മധ്യത്തിൽ വെക്കുകയുള്ളു. പെരുന്നാൾ കൊടിയേറുന്ന ദിവസം സന്ധ്യയ്ക്ക് ഗുരുവായ മാർ ഏലിയാസറിന്റെ വിളക്ക് വി. മദ്ബഹായിൽ നിന്ന് തീ പകർന്നു കത്തിക്കുന്നു. മറ്റെല്ലാ വിളക്കുകളും ഗുരുവായ മാർ ഏലിയാസറിന്റെ വിളക്കിൽ നിന്ന് പകർന്നാണ് കത്തിക്കുന്നത്. പിന്നീട് ഓരോ ദിവസങ്ങളിലായി സന്ധ്യയ്ക്ക് രക്തസാക്ഷികളായ ക്രമത്തിൽ ശിശു സഹദേന്മാരുടെ വിളക്കുകൾ കത്തിക്കുന്നു. ഒൻപതാം ദിനം സന്ധ്യയ്ക്ക് മർത്തശ്മൂനി അമ്മയുടെ വിളക്ക് കത്തിക്കുന്നതോടെ, ശ്മൂനി വിളക്ക് പൂർണ്ണമായി പ്രകാശിച്ചു നിൽക്കുന്നു. പെരുന്നാളിന് ശേഷം ഈ വിളക്ക് ദേവാലയത്തിൽ പ്രത്യേകം തയാറാക്കിയ സ്ഥലത്തു സൂക്ഷിക്കുന്നു. വരുംതലമുറകളെ സത്യവിശ്വാസത്തിൽ ചേർത്തുനിർത്തി, നാടിന് പ്രകാശം പരത്തി ശ്മൂനി വിളക്ക് നില കൊള്ളുന്നു. അതോടൊപ്പം തന്നെ പ്രാർത്ഥനയ്ക്കായി പള്ളിയിലെത്തുന്ന വിശ്വാസികളുടെ സൗകര്യാർത്ഥം പള്ളിയുടെ മുൻവശത്ത് നവസഹദേരുടെ ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉള്ള ഒരു ഐക്കണും സ്ഥാപിച്ചിട്ടുണ്ട്.





ഫാ: ഷിജു ബേബി ഏനാത്ത്
വികാരി

Marthashmooni | peringanad_valiyapally | shmooni media

# സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി

## കല്ലിമേൽ, ( മാവേലിക്കര ഭദ്രാസനം)



പരിശുദ്ധ വട്ടശ്ശേരിൽ
ഗീവർഗീസ് മാർ ദീവന്നാസിയോസ്
തിരുമേനിയുടെ

89 -ാം

ഓർമ്മപ്പെരുന്നാൾ
2023 ഫെബ്രുവരി
19 മുതൽ 26 വരെ





പള്ളിയിൽ സ്ഥാപിച്ചിരിക്കുന്ന പരിശുദ്ധന്റെ തിരുശേഷിപ്പിടം



ഫാ. ഗീവർഗീസ് കോശി
(ഷിജി) വികാരി

പരിശുദ്ധന്റെ പ്രാർത്ഥനാ മധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ട്
ബെന്നി തങ്കച്ചനും കുടുംബവും
(ബിജു ഭവനം കല്ലിമേൽ)

